അനുചിതമായി തോന്നിയതിനാലോ എന്തോ തൻെറ കയ്യിൽ ആകപ്പാടെയുള്ള വിശിഷ്ട വസ്തുവിനെ ഒന്ന മറക്കാനുള്ളതിനെ, നമ്പൂതിരി സുന്ദരബ്രാഹ്മണനു രംഗത്തുവച്ചു സമ്മാനിച്ചു. അരങ്ങത്തുനിന്ന കിട്ടിയതു് എന്തായാലും തിരിച്ചുകൊടുപ്പാൻ പാടില്ലാത്തതിനാൽ ആ സമ്മാനം തൻെറ ഇരുകയ്യിലുമായി പിള്ള വാങ്ങി കൈക്രൂപ്പി വന്ദനവും ചെയ്തു.

മാളികമുകളിൽനിന്ന കളികണ്ടു രസിച്ചിരുന്ന തമ്പുരാൻെറ ഭാവം ഉതുകണ്ടു് ഒന്നു പകൎന്നു. നേത്രം ചുവന്നു. ഗാത്രം വിറച്ചു. നമ്പൂതിരിയെ ഉടനെ പിടിച്ചുകൊണ്ടുവരുവാനും സുന്ദരബ്രാഹ്മണൻ അണിയറയിലേക്കു വന്നാൽ വേഷം അഴിക്കുന്നതിന്നു മുമ്പായി ആ സമ്മാനത്തോടുകൂടി തിരുമുമ്പിൽ ഹാജരാവാനും ഹരിക്കാരനെ പറഞ്ഞയച്ചു. ഇവരുടെ വരവുംകാത്തിരുന്നു.

തിരുമുമ്പിൽ ഇവർ വന്നതും ഈശ്വരപിള്ളയുടെ കയ്യിലുള്ള സമ്മാനം ഒന്ന കാണട്ടെ എന്നാജ്ഞാപിച്ചു. അതു പുറത്തു കാട്ടുവാൻ പിള്ള മടിച്ചു. നമ്പൂതിരി ക്രൂസൽക്രൂടാതെ പറഞ്ഞുതുടങ്ങി:—

“നിയമലംഘനം ചെയ്യണമെന്നുള്ള വിചാരം എനിക്കില്ല. അതു ചെയ്യുവാൻ ആരും ശക്തരുമല്ല. ഒരു രാജകന്യകക്കുവേണ്ടി ദൂതിന്നായി പോയ ഒരു മഹാബ്രാഹ്മണനെ വെറുംകയ്യായി പറഞ്ഞയച്ചതു് എനിക്കു സഹിച്ചില്ല. വല്ലതും നാലു മുണ്ടു കൊടുപ്പാൻ ശ്രീപത്മനാഭൻ എന്നെ കടാക്ഷിച്ചിട്ടില്ല. ഉണ്ടെങ്കിൽ ഞാൻ സമ്മാനിച്ചേനേ. ഊട്ടുപുരയിൽ ഊ

ണും ബലിക്കൽപുരയിൽ കിടപ്പുമായാണ് ഞാൻ കഴി ഞ്ഞുപോരുന്നതു് ഊണ് കഴിഞ്ഞാൽ എനിക്കൊന്നു മുറുക്കണം. അത്ര കാൎയ്യമായി മറെറാന്നില്ല എനിക്ക്. ആ മുറുക്കാനുള്ളതു് ഒരുകളിയാണ് ഞാൻ സുന്ദരബ്രാ ഹ്മണന്നു സമ്മാനിച്ചതു്. ഈശ്വരപിള്ള വിചാരിപ്പു കാൎക്ക് ഞാനൊന്നും കൊടുത്തിട്ടില്ല. എന്നെ രക്ഷിച്ചാ ലും ശരി, ശിക്ഷിച്ചാലും ശരി, ഇതാണ് സത്യം."

നമ്പൂതിരിയുടെ ഫലിതംകേട്ടു തിരുമേനി പൊട്ടി ച്ചിരിച്ചു നമ്പൂതിരിക്കു രണ്ടു മുണ്ടു് ഓണപ്പുടവ കൊ ടുത്തു പറഞ്ഞയച്ചു.

———::———

# 12 പട്ടിയ്ക്കാന്തൊടി ആശാൻ

തിരുവാലത്തൂർ ക്ഷേത്രത്തിലെ ഉത്സവകാലം- എല്ലാ കൊല്ലങ്ങളിലും തുലാം ഒടുവിലോ വൃശ്ചികത്തിൽ ആദ്യമോ ആയിവരും ഈ ഉത്സവം. ഉത്സവത്തിന് ഏഴ ദിവസം കളി പതിവാണ്. ശീവേലി മുതലായതു കഴിഞ്ഞു കഥകളിക്കു വിളക്കു വെയ്ക്കുമ്പോൾ മണി പന്ത്രണ്ടാവും. ഒരു ദിവസത്തെ കഥ നളചരിതം രണ്ടാം ദിവസത്തെ. മേളപ്പടം, തോടയം മഞ്ജുതര ഇവയെല്ലാം കഴിയുമ്പോൾ മണി ഒന്നരയിൽ ചുരുങ്ങില്ല.

സുരേന്ദ്രൈസ്സംപ്രീതൈരിഹസദസി
　　ദത്താനഥവരാ-
നവാപ്തോ ദ്രഷ്ടുപ്രാപാൻ നിഷധനൃപതി-
　　സ്താം പ്രിയതമാം
മുദാപാണൌകൃത്യശ്വശുരനഗരാ-
　　ദാത്മനഗരം
ഗതോ രേമേ ഭൈമീം രഹസിരമയം-
　　ശ്ചാടുവചനൈഃ

എന്നുള്ള ശ്ലോകംപാടി അവസാനിച്ചതോടുകൂടി തിരനീങ്ങി. നളനും ദമയന്തിയുമായുള്ള പുറപ്പാട് ദമയന്തിയെ ആശ്ലേഷ ബന്ധത്തിൽനിന്നു വേറിട്ടുനിർത്തി ശൃംഗാരപ്പദം പാടുവാൻ ആരംഭിക്കുമ്പോൾതന്നെ

മിനിട്ട പതിനഞ്ചുകഴിഞ്ഞു. ആദ്യത്തെ പദമായ "കുവലയവിലോചനെ" അഭിനയിച്ചു തുടങ്ങവെ ഞങ്ങൾ തീർച്ചയാക്കി "കയ്യന്നു കാമിതവും കാമിനിമാർകുലമൌലിമണേ" എന്നതുവരെ ഈ മാതിരി ആട്ടകയാണെങ്കിൽ കളി മുഴവൻ കാണ്മാനുള്ള അന്നത്തെ "കാമിതംകൈവരുക" ഇല്ല എന്നു്. കാര്യ്യവും അങ്ങിനെതന്നെയാണു് കലാശിച്ചതു്.

സുമാറു് മൂന്നു മണിക്കൂറു വേണ്ടിവന്നു ശൃംഗാരപ്പദം ആടിക്കഴിയുവാൻ. രംഗത്തിലുണ്ടായിരുന്നവർ ഞാനും വേറെ രണ്ടാളും ഒഴിച്ചു കുംഭകർണ്ണനെ സേവിച്ചുതുടങ്ങി. പിന്നീടു് ഇളകി ആട്ടത്തിന്നുള്ള വട്ടമായി പുഷ്കരന്നുതന്നെ പുറത്തുവരുവാൻ സമയം കാണുകയില്ല എന്നു തോന്നിയതിനാൽ ഞങ്ങൾ രംഗത്തുനിന്നു സൂര്യ്യോദയം ആവാറായി എന്നു മുദ്ര കാണിച്ചു് അറിയിച്ചു. അതിന്നു പുരികം ചുളുക്കി ഒന്നു ഞങ്ങളെ തുറിച്ചു നോക്കുകയാണു് ചെയ്തതു്. ഈ രംഗം മാറട്ടെ, എന്നിട്ടു് അരങ്ങത്തുവരാം എന്നു തീർച്ചയാക്കി ഞങ്ങളും വാക്കൌട്ടു് ചെയ്തു. നിയമസഭയിലെ ചില മെമ്പർമാരെപ്പോലെ. എന്തിന്നു വിസ്തരിക്കുന്നു ഇളകിയാട്ടം അരമണിക്കൂറുകൊണ്ടു് ഒരുവിധം അവസാനിപ്പിച്ചു. പക്ഷേ അതുകാണുവാൻ മേളക്കാരും ദമയന്തിയും മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഈ പതിഞ്ഞാട്ടക്കാരനാരാണെന്നു വായനക്കാർ മനസ്സിലാക്കിയിരിക്കുമല്ലോ. അതു പട്ടിയ്ക്കാന്തൊടി രാമുണ്ണിമേനോൻ ആയിരുന്നു. പുഷ്കരന്റെ ചൂതാട്ടം കഴിഞ്ഞതും "മാണിക്യപ്രഭനേതി സൂര്യ്യനരുണം

മുമ്പിട്ടയന്റെ" കാട്ടാളൻ മുടിവെയ്ക്കാതെതന്നെ തേച്ചു കഴുകി മുഖം ശുദ്ധിവരുത്തി.

ഇതിൽനിന്ന് ഒന്നു മനസ്സിലായിരുന്നു. ആശാൻ ആരുപറഞ്ഞാലും അനുസരിക്കുന്ന ആളല്ലെന്ന്. രംഗവാസികൾക്കു രസിച്ചാലും ശരി, ഇല്ലെങ്കിലും ശരി, തന്റെ ഡ്യൂട്ടി താൻ നിർവ്വഹിക്കും. അല്പം മുൻശുണ്ഠി കൂടി ഉണ്ടായിരുന്നുവോ എന്നൊരു ശങ്കയും എനിക്കു തോന്നീട്ടുണ്ട്.

ആശാന്റെ പ്രധാന വേഷം കൃമ്മീരവധത്തിലെ ധർമ്മപുത്രരാണെന്നു പരക്കെ അറിവുള്ള സംഗതിയാണ്. ഭക്തിയുടെയും കരുണത്തിന്റെയും അന്തരീക്ഷത്തിൽ അലിഞ്ഞുനില്ക്കുന്ന ധർമ്മപുത്രരാണു പട്ടിയ്ക്കാന്തൊടി. കത്തിയും പച്ചയും കെട്ടുന്നതിലാണ് ആശാന്ന് അധികം ആശ ഉണ്ടായിരുന്നത്.

അശാന്റെ ജനനം ആയിരത്തി അമ്പത്തി ആറു കന്നിയിലാണ്. കുട്ടിക്കാലത്ത് ഒന്നോ രണ്ടോ കഥകളി കണ്ടപ്പോൾ അദ്ദേഹത്തിന്റെ ശ്രദ്ധ അതിലേക്കു തിരിഞ്ഞു ഗുരുനാഥൻ കല്ലുവഴി ഇട്ടിരാരിച്ചമേനോൻ ആയിരുന്നു. അദ്ദേഹത്തിന്റെ ഗുരുനാഥൻ ഒരു തെക്കൻവേഷക്കാരനായ നമ്പുണ്ണിയും. അങ്ങിനെയുള്ള ആദ്ധ്യവസാനക്കാരിൽനിന്നാണു പട്ടിക്കാന്തൊടിയ്ക്കു ശിക്ഷണം ലഭിച്ചത്. ഇട്ടിരാരിച്ചന്റെ "കമലദളംക്ഷ"യായെന്നു നമ്പൂതിരിമാർ പറഞ്ഞു ഞാൻ പലപ്പോഴും കേട്ടിട്ടുണ്ട്. ഗുരുനാഥനും അരങ്ങത്തുവന്നാൽ ശൃംഗാരപ്പദം ചുരുക്കി ആടുന്ന കൂട്ടത്തിൽ അല്ലായിരുന്നു. ആ പഠിപ്പായിരിക്കാം ശിഷ്യനായ പട്ടിയ്ക്കാന്തൊടിക്ക്.

ആദികാലത്തു് ആശാൻെറ കയ്യും മെയ്യും നന്നായിരുന്നു എന്നല്ലാതെ മുഖം മരപ്പാവപോലെ നിർജ്ജീവമായിരുന്നു. പിന്നീട് കൊടുങ്ങല്ലൂർചെന്നു അവിടത്തെ പരദേവതയെ ഭജിച്ചും തമ്പുരാക്കന്മാരുടെ കീഴിൽ അഭ്യസിച്ചുമാണു് ആ കോട്ടം തീൎന്നതു്. അദ്ദേഹത്തിൻെറ അഭിമാനം ആദ്യവസാന വേഷങ്ങൾ ഒഴിച്ചു മററൊന്നും കെട്ടുവാൻ അനുവദിച്ചിരുന്നില്ല.

ഒരിക്കൽ തിരുവനന്തപുരത്തുവെച്ചു മനസ്സില്ലാമനസ്സോടെ ഒരു കരിയും ഒളപ്പമണ്ണമനക്കൽവെച്ചു ഒരു ചുവന്ന താടിയും കെട്ടിയതായി പറഞ്ഞുകേട്ടിട്ടുണ്ടു്. അങ്ങിനെ ഇരിക്കുന്ന കാലത്താണു കവളപ്പാറ നാരായണൻനായരു് ഹനുമാനായും പട്ടിയ്ക്കാന്തൊടി സൗഗന്ധികത്തിലെ ഭീമനായും ഒരു അരങ്ങുകാണുവാൻ എനിക്കു സംഗതിയായതു്. അടുത്തൊരു ദിവസവും കഥ ഇതു തന്നെയായിരുന്നു. പക്ഷെ അന്നത്തെ ഭീമൻ നാരായണൻനായരും ഹനുമാൻ പട്ടിക്കാന്തൊടിയുമായിരുന്നു. ഈ രണ്ടു രംഗങ്ങളെയും ആസ്വദിച്ചു ഞാൻ മലയാളരാജ്യം ആഴ്ച്ചപ്പതിപ്പിൽ എഴുതിയിരുന്ന ഒരു ലേഖനത്തിൻെറ സംഗ്രഹം ഇവിടെ ചേൎക്കുന്നു:

ഒരു നല്ല പണ്ഡിതനും കഥകളി ആശാനുമായ പട്ടിയ്ക്കാന്തൊടി പുഷ്പങ്ങളെ പാഞ്ചാലിയുടെ തലമുടിയിൽ സ്വഹസ്തംകൊണ്ടു് ചൂടിയാണു് അഭിനയിച്ചതു്. ഇതു ശരിയാണൊ എന്നാണു് ഒരു സംശയം പലൎക്കും ഉണ്ടായതു്. സമയം അങ്ങിനെയാണല്ലൊ.

കഥകളിപ്പദത്തിൽ "കൽഹാരകുസുമങ്ങളെ ഉല്ലാസമൊടു ധരിച്ചാലുമെ" എന്നു മാത്രമേ കാണുന്നുള്ളു.

പുഷ്പങ്ങളുടെ ആവശ്യം എന്താണെന്നു നാം പരിശോധിക്കുക. ഘ്രാണിച്ചുനോക്കുവാനും മാലയാക്കി തലമുടയിൽ ചൂടുവാനുമാണല്ലൊ നാം പുഷ്പങ്ങളെ ഉപയോഗിക്കാറ്. ഈ പുഷ്പങ്ങൾ പാഞ്ചാലിക്കു ലഭ്യമായപ്പോൾ ഏതുവിധമാണു് ഉപയോഗിച്ചതെന്നു കഥകൊണ്ടു കാണുന്നില്ല.

പാഞ്ചാലിയുടെ കുന്തളത്തിൽ പ്രേമബദ്ധനായിതൻെറ കയ്യുകൊണ്ടുതന്നെ ചൂടിയാലെ ഭീമൻ അത്യദ്ധ്വാനം ചെയ്തതിന്നുള്ള ഫലപ്രാപ്തിയാവുകയുള്ളു എന്നു് ഏവനും സമ്മതിക്കും. പക്ഷെ പൂച്ചൂടി ബന്ധിക്കുവാനുള്ള നിലയിൽ ആയിരുന്നുവോ പാഞ്ചാലിയുടെ തലമുടി? ദുശ്ശാസനൻെറ വസ്ത്രാക്ഷേപത്തിന്നുശേഷം തലമുടി കെട്ടാതെ അഴിഞ്ഞാണല്ലൊ കിടന്നിരുന്നതു്.

അന്ധമതേ തിഷ്ഠ കിംധാവതി ഭവാൻ
അന്ധാത്മജാ! നിൻെറ രക്തം കടിച്ചുടൻ
ബന്ധുരഗാത്രി പാഞ്ചാലിതൻവേണിയെ
ബന്ധിപ്പനെന്നുള്ള സത്യം കഴിക്കുവാൻ

എന്നുള്ള ഭീമസേനൻെറ വെല്ലുവിളിയിൽ നിന്നും

കുരുകുലാധിപൻ തന്നോടു മെല്ലവെ
സരസമാംവണ്ണം ദൂതുരചെയ്യുമ്പോൾ
മുരഹര ഭവാനെൻെറ തലമുടി
നിരുപിച്ചേക്കണം ദേവനാരായണ

എന്നുള്ള പാഞ്ചാലിയുടെ സന്ദേശത്തിൽ നിന്നും വ്യക്തമാവുന്നുണ്ടല്ലോ.

പിറെറ ദിവസത്തെ രംഗത്തിൽ കവളപ്പാറയുടെ അഭിനയം മറെറാരുവിധത്തിലായിരുന്നു. പേറിക്കൊ

കല്യാണസൗഗന്ധികത്തിൽ ഹനൂമാനും ഭീമസേനനും.



ഭീമസേനൻ—കലാമണ്ഡലം രാമൻകുട്ടി.

ഹനൂമാൻ—കലാമണ്ഡലം കൃഷ്ണൻകുട്ടി.

# സഹോദരസ്നേഹം



ഭീമസേനൻ—കലാമണ്ഡലം രാമൻകുട്ടി.

ഹനൂമാൻ—കലാമണ്ഡലം കൃഷ്ണൻകുട്ടി.

ണ്ടുവന്ന പുഷ്പങ്ങളെ പാഞ്ചാലിയുടെകയ്യിൽകൊടുപ്പാൻ ഭാവിക്കവെ, അവിചാരിതമായ എന്തോസംഗതി തന്റെ മനസ്സിൽ തോന്നിയതായി നടിച്ചുതുടങ്ങി. ഉടനെ കയ്യു പിൻവലിക്കുകയും പാഞ്ചാലിയുടെ കേശം കണ്ടു ശോകവും സൗഗന്ധിക പുഷ്പങ്ങൾ നോക്കി കോപവും "ഏകനയനംകൊണ്ടു കോപമൊടുനിന്നെയും ശോകമോടപരേണ നോക്കുന്നുപതിയേയും" എന്ന ഉത്തരാസ്വയംവരത്തിലെ പദംപോലെ അഭിനയിച്ചു തുടങ്ങുകയും ചെയ്തു. കാണികൾ ഇതു കണ്ട് അന്ധാളിക്കാതിരുന്നില്ല. ഭീമന്റെ ഭാവങ്ങൾ ക്രമേണ ഭീകരമായിത്തുടങ്ങി. സൗഗന്ധികം കഥാരംഭത്തിൽ തന്റെ ജ്യേഷ്ഠനോട് ചെയ്ത അപേക്ഷയെ ഓർമ്മിച്ചും തുടങ്ങി

നിശ്ശങ്കമഹിതരെ രണേവെന്നു ഞാൻ
ദുശ്ശാസനന്റെ രുധിരം
ആശ്വാസമോടു ബഹു പീത്വാകരേണ
മുഹുരാശേവ ദാരകചമുത്തംസയാമ്യഹം

എന്നശൗര്യരസം അഭിനയിച്ചുതുടങ്ങി. അതോടുകൂടി തന്റെ കയ്യിലുണ്ടായിരുന്ന പുഷ്പങ്ങളെ കശക്കിചുവട്ടിൽ ഇട്ട് കാൽകൊണ്ടു മർദ്ദനം ചെയ്കയും പ്രാണപ്രേയസിയുടെ വാക്കുകേട്ടു മേൽകീഴ് ആലോചിക്കാതെ ചാടിപ്പുറപ്പെട്ട തന്റെ പൊണ്ണത്തത്തെ ഓർത്ത് കുണ്ഠിതപ്പെടുകയും ചെയ്തു.

ഈ രണ്ടു അഭിനയങ്ങളിൽ ഏതാണ് ആദരണീയം എന്നുള്ളതു വായനക്കാർ തീർച്ചയാക്കിക്കൊള്ളുമല്ലൊ.

പട്ടിയ്ക്കാന്തൊടി കലാമണ്ഡലത്തിലും കോട്ടയ്ക്കൽ വാരിയരുടെ കളിയോഗത്തിലും മററു പലകളരികളിലും

ആശാനായി ഇരുന്നിട്ടുണ്ട്. അതു നിമിത്തം വളരെ ശിഷ്യഗണങ്ങൾ ഉണ്ടാവാൻ ഇടയായിട്ടുണ്ട്. ഇന്നത്തെ ഒന്നാം കിടക്കാരായ കലാമണ്ഡലം കൃഷ്ണൻനായര് വാഴേങ്കട കുഞ്ചു, തേക്കിൻകാട്ടിൽ രാവുണ്ണി, തെങ്ങിൻതോട്ടത്തിൽ രാമൻകുട്ടി, ലോകവിശ്രുതനായ ആനന്ദ ശിവരാമൻ, മാധവൻ, ഗോപിനാഥൻ ഇവരെല്ലാം ഈ മഹാനുഭാവൻെറ ശിഷ്യന്മാരാണ്. ഇത്ര ശിഷ്യസമ്പത്തുള്ള ഒരു നടൻ വേറെ ഉണ്ടായിട്ടുണ്ടോ എന്നുതന്നെ സംശയമാണ്. 1123 ചിങ്ങം 19-ാംനു- കഥകളിലോകത്തിന്ന് ഒരു ദുർദ്ദിവസമായിരുന്നു. അത്ര പറഞ്ഞാൽ മതിയല്ലൊ.

അന്നു കലാമണ്ഡലത്തിൻെറ വാർഷികയോഗമായിരുന്നു. മരണവാത്ത അറിഞ്ഞ ഉടനെ വള്ളത്തോൾ മഹാകവി ഇടറിയ കണ്ഠമായി രംഗത്തുവന്നു ഇപ്രകാരം കണ്ണീരും കയ്യുമായി പറഞ്ഞു.

“നളനുണ്ണിമുതൽ ഇന്നുവരെ കണ്ണിപൊട്ടാതെ നിലനിന്നുവന്ന കഥകളിയുടെ അവസാനത്തെ നടനും ഇതാ തിരോധാനം ചെയ്തതായി അറിവുകിട്ടിയിരിക്കുന്നു.”

———

# 13. കുറിച്ചി കുഞ്ഞൻപണിക്കര്

കുറിച്ചിയുടെ വേഷങ്ങൾ വളരെ കുറച്ചേ ഞാൻ കണ്ടിട്ടുള്ളു. അവ രണ്ടും ഇയ്യിടെ മദിരാശിയിൽവെച്ചുമായിരുന്നു. ഒന്നു സൌഗന്ധികത്തിൽ ഹനുമാനായും മററൊന്നു നളചരിതം ഒന്നാം ദിവസത്തെ കഥയിൽ അരയന്നമായുമാണ്. ഹനുമാൻ പലരുടേയും ഒന്നാന്തരമായി കണ്ടിട്ടുള്ള കൂട്ടത്തിൽ ഒന്നായിരുന്നു എന്നല്ലാതെ പ്രത്യേകിച്ചൊന്നും പറവാനില്ല. എന്നാൽ ഹംസം അങ്ങിനെ ഒട്ടല്ലേനും.

നളചരിതം ഒന്നാം ദിവസത്തെ കഥ ഞാൻ നടാടെ കാൺകയാണ്. ഉത്തരകേരളത്തിൽ ഈ കഥ അഭിനയിച്ചതായി എനിക്കറിവില്ല. നളൻ കലാമണ്ഡലം കൃഷ്ണൻനായർ ആയിരുന്നു. ദമയന്തികെട്ടിയതും ഒരു ഒന്നാംകിടതന്നെയായിരുന്നു. പക്ഷെ ആ വിദ്വാന്റെ പേർ ഇപ്പോൾ ഓർമ്മ തോന്നുന്നില്ല. ഇനി പ്രകൃതത്തിൽ കടക്കാം.

കഥനേനമുനേരനേനരാജാ
കദനേനൌ മദനേഷുഭജനിമജ്ജൻ
സചിവെവിനിയോജ്യരാജ്യഭാരം
വിജനെപുഷ്പവനെതതാനവാസം

എന്ന ശ്ലോകംചൊല്ലിയാണ കഥാരംഭം.

"കയ്ക്കൽവരുന്നാകിൽനന്നൊത്രയും ചിത്രതരാംഗനിവൻ" എന്നതുവരെയുള്ള അഭിനയം കഴിഞ്ഞു്

അനക്കംക്രൂടാതേ നരവരനന്ന--
ഞ്ഞാശ്രുകുതുകാ—
ദനർഘസ്വർണ്ണാഭംശയിതമ—
രയന്നപ്പരിവൃഢം
ഇണക്കാമെന്നോർത്തങ്ങിതമൊട്ടു
പിടിച്ചോരളവിലേ
കനക്കുംശോകംപൂണ്ടവനഥരു—
രോദാതികരുണം

എന്നുള്ള അഭിനയശ്ലോകവും ആടിക്കഴിഞ്ഞു നളൻ അരയന്നത്തെ ചെന്നുതൊട്ടു തൊട്ടില്ല എന്നുള്ള നിലയിലായി.

തുടങ്ങി അവിടന്നു ഒരു പിടച്ചിലും കരച്ചിലും. "ശിവശിവ! എന്തു ചെയ്‌വൂ ഞാൻ" എന്നതുമുതൽ ഹാ എന്തൊരു അഭിനയം! "ഇച്ഛക്കൊത്തവണ്ണം ഗച്ഛ നീ" എന്നു പറഞ്ഞു നളൻ കൈവിട്ടപ്പോ൦ കുഞ്ചൻ നമ്പ്യാര് തുള്ളലിൽ പറയുന്ന രംഗമാണു് അഭിനയിച്ചുതുടങ്ങിയതു്.

അന്നംധരണിയിൽനിന്നൊഴനീററു
ഒന്നുകുടഞ്ഞുശരീരമശേഷം
തന്നുടെചിറകുംവീശിയിരുന്നു
ചിറകിനകത്തുകടിച്ചുകിടക്കും
ചെറുപേൻകൊതുകുകൾ ഈച്ചകൾപുഴവും
തിറവിയകൊക്കുകൾകൊണ്ടുകടിച്ചതു
കൊറുകൊറെയങ്ങുകൊറിച്ചുതുടങ്ങി
ഒരുകാൽകൊണ്ടുശിരസ്സിൽപരിചൊടു
ചൊറുകിത്തത്തി നടന്നുതുടങ്ങി.

അതങ്ങുകഴിഞ്ഞ

"അധ്വവിഗതഭയോ യദാപയോധിം
നികടഗതോനിഷധേശ്വരം നൃഗാദീൽ"

എന്ന ശ്ലോകം ചൊല്ലിയപ്പോ൦ രണ്ടാമതു മടങ്ങിവന്നു നളനുമായി ഒന്നിച്ചിരുന്നുകൊണ്ടുള്ള സംഭാഷണവും ഒടുവിൽ,

"വചനകൌശലേന കാമിനിമാർമണിയെ
വശഗയാക്കി മമ തരികനീ"

എന്നു നളൻ അപേക്ഷിച്ചപ്പോ൦ ഈശ്വരസഹായത്താൽ തനിക്കു സാധിക്കാത്ത കാര്യം ഒന്നുമില്ലെന്നുനടിക്കുന്നതും ഇതിലധികം നന്നാവാ൯ തരമില്ല.

അതുപോലെത്തന്നെ ദമയന്തിയെ കണ്ടശേഷം "തൊട്ടേനെ ഞാൻ കൈകൾകൊണ്ടു തോഴിമാരെ" എന്നാ പദം ആടുമ്പോ൦ ദമയന്തിയെ ഇട്ടു ശിങ്കകളിപ്പിക്കുന്നതും,

അംഗനമാർമൌലേ ബാലെ!
ആശയം തെ അയിതെ!

എന്നുതുടങ്ങിയുള്ള സംഭാഷണവും ഇളകി ആട്ടത്തിൽ നളൻെറ രൂപം ഒരു താമരപത്രത്തിൽ എഴുതി ദമയന്തിക്കു കൊടുക്കുന്നതായി നടിക്കുന്നതും ദമയന്തി ആ രൂപത്തെ മാറോടണച്ച് ആനന്ദിക്കുമ്പോ൦ ഓട്ടക്കണ്ണിട്ടു രസിക്കുന്നതും ഹാ! എത്ര ആനന്ദകരമായിരുന്നു.

വേഷവിധാനം ഗരുഡൻെറപോലുള്ള തേപ്പും മൂക്കും ചിറകും ശ്രീകൃഷ്ണൻെറ മയിൽപീലിമുടിയും. ഇദ്ദേഹത്തിൻെറ ഒരു ഹംസംക്രടി എങ്കിലും കാണണമെന്നുള്ള മോഹം കലശലായിട്ടുണ്ട്, എനിക്ക്.

അന്നു കേളിക്കയ്യിനും പുറപ്പാടിന്നും രംഗത്തുവെച്ചു ചേങ്ങലം എടുപ്പാൻ സംഗതിവശാൽ സാധിച്ചതു നിമിത്തം കളി മുഴുവൻ അടുത്തുതന്നെ ഇരുന്നു കാണുവാൻ എനിക്കു സംഗതിയായി. നമ്മുടെ കഥാനായകന്നു വയസ്സ് 64 കാണണം.

അന്നൊരു ദിവസം കഥ കംസവധം. മാങ്കുളം വിഷ്ണുനമ്പൂതിരിയുടെ ശ്രീകൃഷ്ണനും അവനവഞ്ചേരി കൃഷ്ണപിള്ളയുടെ അക്രൂരനും. അക്രൂരൻ അതികേമനായി. ഒടുവിൽ ഇതാവരുന്നു നമ്മുടെ കുഞ്ഞൻപണിക്കർ ആനക്കാരനായി. പാട്ടുകാരോടു പാടരുതെന്നു പറഞ്ഞു, കുടിയനായ ആനക്കാരൻെറ 'കുഴിച്ചുകുഴതിരിഞ്ഞ' ഭാഗം പണിക്കർ അഭിനയിച്ചു തുടങ്ങി. വാചികമായിട്ടായിരുന്നു അഭിനയം, തറയിൽ കാൽ ഉറയ്ക്കാതെയായി, "ആരെടാ ഭൂമിയിട്ടുകുലുക്കുന്നതു്?" എന്നു് അനുചരരോടു ചോദ്യമായി; "ഞാൻ ഇനി രണ്ടുകുപ്പികൂടി കുടിച്ചാലും ഇങ്ങിനെതന്നെ നിൽക്കുമെടാ," എന്നുള്ള ആത്മകഥാകഥനവും നിർവ്വഹിച്ചു. ദൂരെനിന്നു വരുന്ന ശ്രീകൃഷ്ണനേയും ബലഭദ്രനേയുംകണ്ടു. അപരിചിതനായ ശ്രീകൃഷ്ണൻെറ മേൽവിലാസവും മററു വിവരങ്ങളും മനസ്സിലാക്കുവാനായീവിധം ചോദ്യം തുടങ്ങി.

"എടം! നീയാരു്? നിൻെറ പേർ ആരു്? നിൻെറ വീടു്ആരു്? സ്വദേശം ആരു്?

സീരപാണിയെകണ്ടിട്ടു്

"ഈ കലപ്പക്കാരൻ ആരെടാ? ഇവിടെ വയലൊക്കെ ഉഴുതിട്ടുകഴിഞ്ഞോടാ? ആരെടാ ഈ കലപ്പക്കാ

രൻ? ഇവൻ പറയനോടാ?" എന്നുതുടങ്ങി നമ്മുടെ ആശാൻ.

(ബലഭദ്രൻെറ വേഷം ആറന്മുള പുരുഷോത്തമൻ നമ്പൂതിരിയായിരുന്നു കെട്ടിയിരുന്നതു്. നമ്പൂതിരിയെയാണു് ആശാൻ പറയനെന്നുവിളിച്ചതു്!)

സീരപാണി തൻെറ ജ്യേഷ്ഠനാണെന്നു ശ്രീകൃഷ്ണൻ മുദ്രക്കൈകാണിച്ചു.

"ചേട്ടൻ. ചേട്ടൻ, എടാ! രണ്ടുപേക്കും കൂടി ഒരു ച്ഛനും അമ്മയുമാണോടാ?" എന്നായി അടുത്തചോദ്യം എന്തുത്തരം പറയാനാണു്. അരങ്ങത്തുനിന്നു ചമ്പക്കുളവും മറവും മാത്രമല്ല, വേഷത്തോടുനിന്നിരുന്ന ആറന്മുളനമ്പൂതിരിപോലും താൻ അറിയാതെതന്നെ ചിരിച്ചു മണ്ണുകപ്പിപ്പോയി.

പണിക്കർ എല്ലായിപ്പോഴും ഫലിതരസികനാണു്. "ക്ഷീണമില്ലെ ആശാനെ" എന്നു ചോദിച്ചാൽ അതിന്നുള്ളമറുപടി "അതൊക്കെ ചെറുപ്പത്തിലായിരുന്നു" എന്നായിരിക്കും. 'ഉറക്കം വരുന്നില്ലെ?' എന്നു ചോദിച്ചാൽ അദ്ദേഹം സത്യസന്ധതയോടെ പറയും. "ഉറക്കംവരണമെങ്കിൽ വേറെ വല്ലതും കൂടെ വേണം" എന്നു്. (മദ്യം)

കിരാതത്തിലും നളചരിതത്തിലും കാട്ടാളൻ, അംബരീഷചരിതത്തിലും കാമ്മീരവധത്തിലും ദുവ്വാസ്സാവ്, എന്നീ വേഷങ്ങൾക്കു പണിക്കർ അദ്വിതീയനാണു്. അദ്ദേഹത്തിൻെറ അഭിനയം കണ്ടു മനസ്സിലാക്കുവാൻ മുദ്രക്കൈകൾ ഒന്നും അറിയണമെന്നില്ല. അ

ഭിനയം കണ്ടു മുദ്രക്കൈകളുടേയും പാട്ടിൻെറയും സാരം മനസ്സിലാക്കാം. ബാല്യത്തിൽ സ്ത്രീവേഷംകെട്ടീട്ടുണ്ട്, പിന്നീടു ശ്രീകൃഷ്ണൻെറ വേഷം കെട്ടിത്തുടങ്ങി. തുടൎന്ന് ഉത്തരാസ്വയംവരത്തിൽ ബൃഹന്നള, കിൎമ്മീരവധത്തിൽ ധൎമ്മപുത്രർ, രണ്ടാം ദിവസത്തെ നളൻ; കാലകേയവധത്തിൽ അൎജ്ജുനൻ എന്നീ വേഷങ്ങളാണു സ്വീകരിച്ചുതുടങ്ങിയതു്. ദക്ഷയാഗത്തിൽ ദക്ഷനും കവളപ്പാറനാരായണൻനായരുടെ നന്ദികേശ്വരനും സൗഗന്ധികത്തിൽ പണിക്കരുടെ ഭീമനുംകവളപ്പാറയുടെ ഹനുമാനും എന്നിങ്ങനെയുള്ള ചടങ്ങുകളും ഉണ്ടായിരുന്നു.

16-ാംനമ്പ്രിൽ പറയുന്ന മാധവൻപിള്ളയുടെ പ്രായാധിക്യംനിമിത്തമുള്ള ക്ഷീണം ബാധിച്ചതിന്നു ശേഷം പണിക്കർ ബ്രാഹ്മണവേഷധാരിയായി. കിൎമ്മീരവധത്തിൽ മാങ്കുളംപോററിയുടെ ധൎമ്മപുത്രരും പണിക്കരുടെ ദുൎവ്വാസാവും സന്താനഗോപാലത്തിൽ മാങ്കുളത്തിൻെറ അൎജ്ജുനനും പണിക്കരുടെ ബ്രാഹ്മണനും എന്നിങ്ങനെ പല ചടങ്ങുകളും ഉണ്ടായിരുന്നു. മാധവൻപിള്ളയുടെ ചിട്ടയാണു പണിക്കരാശാൻ നളചരിതം 3-ാം ദിവസത്തെകഥയിലെ സുദേവന്നു സ്വീകരിച്ചിരിക്കുന്നതു്.

17-ാം നമ്പ്രിൽ പറയുന്ന ചെങ്ങന്നൂർരാമൻ പിള്ളയോളം ആരോഗ്യമോ അഭ്യാസപാടവമോ മെയ്സ്വാധീനമോ പണിക്കൎക്കില്ല. എന്നാൽ മനോധൎമ്മം കൊണ്ടു് ആരെയും തോല്പിക്കാനുള്ള കഴിവു് പണിക്കൎക്കുണ്ടു്. ബാലിവിജയംകഥയിൽ ബാലിയെ ജയിപ്പാനാ

യി രാവണൻ (ചെങ്ങന്നൂര്) ചന്ദ്രഹാസലബ്ധിയെക്കുറിച്ച് ആടാൻ തുടങ്ങി. "ഇതെങ്ങനെ കിട്ടിയതാകണെന്ന് എനിക്കറിയാം. ഇതിപ്പോൾ കൈയിൽ എടുത്തത് എന്തിനാണ്?" എന്നു നാരദൻ (പണിക്കർ) ചോദിച്ചു. രാവണൻ 'കരവിംശതി ദശമുഖവും' എന്ന പദ്യം ആടാൻ തുടങ്ങി. "ചോദിച്ചതിന്നു സമാധാനം പറയൂ. ഈ വാൾ ഇപ്പോളെന്തിന്നാഎടുത്തത്?" എന്നായി പണിക്കർ. ചുരുക്കിപ്പറഞ്ഞാൽ 'പാർവ്വതീവിരഹം' ആടുവാൻ പണിക്കർ ഇടവരുത്തിയില്ല.

ഒരിക്കൽ കഥ നളചരിതം 2-ാംദിവസത്തെ. ചെങ്ങന്നൂര് നളൻ, പണിക്കർ പുഷ്കരൻ, കുടമാളൂർ കരുണാകരൻനായർ ദമയന്തി, വെച്ചൂരും ചമ്പക്കുളവും കലിദ്വാപരന്മാർ, കലാമണ്ഡലം കൃഷ്ണൻനായർ കാട്ടാളൻ ഇങ്ങനെയായിരുന്നു അന്നത്തെ വേഷവിധാനം. ചെങ്ങന്നൂരിന്റെ കത്തി എത്രത്തോളം സുന്ദരമോ അത്രയും വിരൂപമാണ് ആ മാന്യന്റെ പച്ച. ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ വച്ചായിരുന്നു അരങ്ങ്. വിളക്കുവെയ്ക്കുന്നതു പതിനൊന്നു മണിക്ക്. മദ്ദളം, മഞ്ജുതര മുതലായതു കഴിഞ്ഞു നളനും ദമയന്തിയുമായുള്ള പുറപ്പാടിനു മണി ഒന്നര. ചെങ്ങന്നൂര് 'കുവലയവിലോചനേ' എന്നാടിത്തുടങ്ങുന്നു. 'സാമ്യമകന്നൊരു ഉദ്യാനവും'കഴിഞ്ഞു. 'ദയിതേ! നീ കേൾ' പിന്നീട്. ഒടുവിൽ ഹംസത്തെ കണ്ട ഭാവത്തിലുള്ള ഇളകിയാട്ടമായി. നളൻ നിത്താൻ ഭാവമില്ല. ഇനി അരങ്ങത്തേയ്ക്കു കലി വന്നില്ലെങ്കിലും വേണ്ടില എന്നായിരിക്കും നളന്റെ ഭാവം. സദസ്യർക്ക് ഇതു കണ്ടു കലിവന്നതിൽ ആശ്ചര്യമുണ്ടോ. ആ രംഗം ഒരുവിധം കഴിഞ്ഞു. (12-ാംനമ്പരിൽ

പറയുന്ന പട്ടിക്കാന്തൊടിയേയും നമ്മുടെ ചെങ്ങന്നൂരിന്റെ പച്ചയേയും ഒരു നുകത്തിൽ കെട്ടാം.)

ബ്രഹ്മാണ്ഡഭേദകമായ അട്ടഹാസത്തോടും ഭീകരമായ വേഷവിധാനത്തോടുംകൂടി വെച്ചൂർ രാമൻപിള്ളയുടെ കലി തിരനോട്ടം തുടങ്ങുന്നു. നമ്മുടെ കുറിച്ചി കുഞ്ഞൻപണിക്കർ അതാ പുഷ്കരനായിട്ടിരിക്കുന്നു. പുഷ്കരനും കലിദ്വാപരന്മാരുമായുള്ള സംഭാഷണം തുടങ്ങുന്നു.

പുഷ്കരൻ:—എന്തു്? ജ്യേഷ്ഠന്റെ പക്കൽനിന്നും രാജ്യം പിടിച്ചുപറിക്കാൻ നിങ്ങൾക്കു കഴിയുമോ?

കലി:—തീർച്ചയായും. ഞങ്ങൾ ദേവന്മാരാണു്.

പുഷ്കരൻ:—നിങ്ങളെ തോല്പിക്കാൻ നളന്നു കഴികയില്ലേ?

കലി:—ദൈവത്തിന്നുപോലും കഴികയില്ല.

പുഷ്കരൻ:—എന്നാൽ നിങ്ങൾക്കു വന്നവഴിയെ പോകാം.

കലി:—കാരണം?

പുഷ്കരൻ:—നിങ്ങൾ എന്റെ ജ്യേഷ്ഠനിൽനിന്നു രാജ്യം നേടി എന്നിരിക്കട്ടെ. നിങ്ങൾ എനിക്കു തന്നില്ലെങ്കിലോ? എനിക്കു നിങ്ങളെ തോല്പിക്കാൻ കഴികയില്ലല്ലോ. അതിലും നല്ലതു രാജ്യം ജ്യേഷ്ഠനുതന്നെ ഇരിക്കട്ടെ.

ഉത്തരം തോന്നാതെ കലിദ്വാപരന്മാർ വിയത്തു വിവശരായി നില്ക്കുന്ന കാഴ്ച കാണേണ്ടതാണു്. ഇങ്ങനെയെല്ലാമാണു പണിക്കരുടെ മനോധർമ്മപ്രയോഗം. അദ്ദേഹത്തിനു് ഏതു വേഷവും കെട്ടുവാൻ ക്ലേശമില്ല. നളചരിതത്തിലെ ഹംസത്തെപ്പററി ഇതിന്നുമുമ്പു് പറഞ്ഞിട്ടുണ്ടല്ലോ. കാലകേയവധത്തിൽ മാതലി കുറിച്ചിതന്നെ കെട്ടണം. കീചകവധത്തിൽ കങ്കൻ, ബാലിവധത്തിൽ ഭിക്ഷു.

ചുവന്ന താടിയും കരിയും ഒഴിച്ച് എന്തും കെട്ടാൻ തയ്യാറാണെന്ന പണിക്കർ ഒരിക്കൽ സംഭാഷണമദ്ധ്യേ എന്നോട് പറയുകയുണ്ടായി.

തോരണയുദ്ധത്തിൽ കുറിച്ചിയുടെ ഹനുമാനെ അതിശയിക്കാൻ പാടവമുള്ളവർ ചുരുങ്ങും. രാവണൻകെട്ടിയ രാമൻപിള്ള ഒരുതവണ പാരുങ്ങിയ കഥകൂടി ഇവിടെ പ്രസ്താവിക്കാം. രാവണൻെറ ഒപ്പം ഇരുന്ന് ഇവർ തമ്മിലുള്ള സംഭാഷണമദ്ധ്യേ ചെങ്ങന്നൂര് സ്വതസ്സിദ്ധമായ സിംഹഗജ്ജനം മുഴക്കിത്തുടങ്ങി. ഹനുമാനും തുടങ്ങി ഒപ്പത്തിനൊപ്പം ഗജ്ജനം. എങ്കിലും പ്രളയഘനരവത്തോടു കൂടിയ ആ രവത്തോടു കിടനില്ക്കുവാൻ മാജ്ജാരരവത്തിനു ശക്തിയില്ലല്ലോ. രാവണൻ തുടരെത്തുടരെ അട്ടഹസിച്ചു. ഒട്ടവിലാവുമ്പോൾ ഒരു പൊടിക്കൈ പണിക്കർ പ്രയോഗിച്ചു. എന്താണെന്നല്ലെ. "ഇങ്ങനെ കിടന്നു നിലവിളിക്കാനേ നീ കൊള്ളൂള്ളൂ" എന്ന്. പോരെ പൂരം. ആശാൻ ആരുടെയും കാക്കപിടിത്തത്തിന്നു ചെല്ലാറില്ല എന്ന കഥയും ഇവിടെ സ്മരണീയമാണ്.

ആശാന് ശിഷ്യസമ്പത്തു ധാരാളമുണ്ട്. മാങ്കുളം, വടശ്ശേരി കേശവൻപോററി, ഓയൂർ കൊച്ചുഗോവിന്ദപ്പിള്ള എന്നീ നടന്മാർ ആശാൻെറ ശിഷ്യസമ്പത്തുക്കളാണ്. വേറെ ഒരു ശിഷ്യനായ കുറിച്ചിയുടെ മകൻ കൃഷ്ണൻകുട്ടി കലാമണ്ഡലത്തിൽ അഭ്യാസം കഴിഞ്ഞു് ഇപ്പോൾ കൊട്ടാരംനടനാണ്.

കുറിച്ചിയുടെ ശരീരം ഹ്രസ്വമാണെങ്കിലും ഹൃദയം വിശാലമായ ഒന്നാണ്.

---

# 14. വെട്ടത്തു കോമുമേനവൻ

ദക്ഷിണകേരളത്തിൽ ഇപ്പോഠം തിരൂർ എന്നു പറയപ്പെടുന്ന വെട്ടത്തുനാട്ടിൽ ഒരു രാജവംശം ഉണ്ടായിരുന്നു. ആ രാജവംശത്തിലെ ഒരു തമ്പുരാൻ കഥകളിക്കു ചില പരിഷ്കാരങ്ങഠം വരുത്തിയിരുന്നു. അതിനെയാണു് വെട്ടത്തുസമ്പ്രദായം എന്നു പറഞ്ഞുവരുന്നതു്. പക്ഷേ കല്ലടിക്കോടൻ, കപ്ലിങ്ങാടൻ എന്നപോലെയുള്ള പ്രചാരം അതിന്നു സിദ്ധിക്കാതെപോയി. ആ തമ്പുരാൻെറ കൊട്ടാരത്തിൽ ഒരു കളരിയും കഥകളിയോഗവും ഒരുകാലത്തുണ്ടായിരുന്നു. ആ കളരിയിൽ കച്ചകെട്ടി അഭ്യസിച്ചവരിൽ ഒരാളായിരുന്നു നമ്മുടെ കഥാനായകൻ. എന്നാലഞ്ചാറു കൊല്ലം അരങ്ങുകയറാതെ ഇരിക്കേണ്ടതായും വന്നു. കാരണം തിരുവനന്തപുരം പൊന്നുതമ്പുരാനും വെട്ടത്തുരാജാവും തമ്മിൽ അല്പം ഉപ്പേരിപ്പിണക്കമായിരുന്നതിനാൽ വെട്ടത്തിലെ വേഷക്കാർ അരങ്ങുകയറണമെങ്കിൽ വേണാടിൻെറ ഉത്തരവു വേണമെന്നായിരുന്നു അന്നത്തെ വെപ്പു്.

കോമു ഒരു നല്ല അഭ്യാസിയാണെന്നു വെട്ടത്തുതമ്പുരാൻ വേണാടിനെ അറിയിച്ചിരുന്നു. എങ്കിലും വേണാടിൻെറ അനുവാദം ലഭ്യമാകാതെ അഞ്ചാറു സംവത്സരം ഉഴലുരായി തിരിയേണ്ടിവന്നു.

ഇനി ഇതു പന്തിയല്ലെന്നു കരുതി കോമു തിരുവനന്തപുരത്തേയ്ക്കു തിരിച്ചു. അക്കാലത്തു കൊട്ടാരത്തിൽത്തന്നെ ഒരു കളിയോഗം ഉണ്ടായിരുന്നു. നിത്യേന എന്നപോലെ അരങ്ങുകളും ഉണ്ടായിരുന്നു. പത്മതീൎത്ഥത്തിൽ

കുളിച്ചു ശ്രീപത്മനാഭനെ നല്ലവണ്ണം പ്രാൎത്ഥിച്ചശേഷം കളിയച്ഛനോടു ചെന്നു താനൊരു വേഷക്കാരനാണെന്നും എന്തെങ്കിലും ഒരു വേഷം കെട്ടുവാൻ അനുവദിക്കണമെന്നും കോമു അപേക്ഷിച്ചു. ആ അപരിചിതനെ കളിയച്ഛൻ ഒരു പുച്ഛരസത്തോടുകൂടിയാണു് വീക്ഷണംചെയ്തതു്.

അന്നത്തെ കഥ കിമ്മീരവധമായിരുന്നു. അതിൽ ഒരു സുദർശനത്തിന്റെ വേഷമാണു് കോമുവിനു കളിയച്ഛൻ കല്പിച്ചുകൊടുത്തതു്. കളിപ്പെട്ടി പേറുന്നവരും എന്നെപ്പോലെയുള്ള ഏഴാംകൂലികളും ആണല്ലൊ ഈ മാതിരി വേഷങ്ങൾ കെട്ടിയാടാറു്; അല്ലെങ്കിൽ തിരശ്ശീല പിടിക്കുന്നവരും ആയിവരാം. എങ്കിലും ചില മനോധൎമ്മങ്ങൾ നിറഞ്ഞ പൊടിക്കൈകൾ കൂട്ടിച്ചേൎത്തു് കോമു അരങ്ങു തകൎത്തു.

ഒരു പുതിയ വേഷക്കാരൻ വന്നിട്ടുണ്ടെന്നു ചില സേവകന്മാർ തിരുമനസ്സിൽ ഉണൎത്തിയതുനിമിത്തം പൊന്നുതമ്പുരാനും അരങ്ങത്തു് എഴുന്നള്ളിയിരുന്നു. സുദർശനം രംഗം വിട്ടേണ്ട താമസം, ഈ വേഷക്കാരൻ ആരാണെന്നറിവാൻ ഒരു വില്ലാക്കാരനെ കല്പിച്ചു പറഞ്ഞയച്ചു. കാരണം, വേഷം തൃക്കൺപാൎത്തതിൽ ആൾ ചില്ലറയല്ലെന്നു തോന്നിയതിനാലായിരുന്നു. പിറേറദിവസം കാലത്തു ഹാജരാവാനുള്ള കല്പനയും പാസ്സാക്കി.

കാലത്തുചെന്നു മുഖംകാണിച്ചപ്പോൾ വെട്ടത്തുരാജാവിന്റെ ആളാണെന്നു മനസ്സിലാവുകയാൽ പിറേറദിവസം മുതൽതന്നെ ആദ്യവസാനം വേഷം കെട്ടിക്കൊള്ളുവാൻ പറഞ്ഞയച്ചു. അന്നത്തെ കഥ രാവണോത്ഭവവും കോമു

വിന്റെ വേഷം രാവണന്റം ആണെന്നു തമ്പുരാൻതന്നെ കല്പിച്ചു പറഞ്ഞയച്ചു. രാവണന്റെ തപസ്സാട്ടം പൊടി പാറി. ഇത്ര നല്ലതായ ഒരു ആട്ടം ആയിടെയൊന്നും കണ്ടി ട്ടില്ലെന്നു തമ്പുരാൻ അഭിപ്രായപ്പെട്ടു. അന്നു കോമുവിന്നു് അരങ്ങത്തുവെച്ചുതന്നെ വീരശൃംഖലയും തമ്പുരാൻ സമ്മാ നിച്ചു. പിന്നെയും കുറേക്കാലം തിരുവനന്തപുരത്തും അടു ത്ത ദേശങ്ങളിലും അരങ്ങുകൾ കയറി കീർത്തി സമ്പാദിച്ചി രുന്നതായി പലരും പറഞ്ഞുകേട്ടിട്ടുണ്ടു്.

---

# 15. ബാലിസുഗ്രീവന്മാർ

തെക്കമ്പുറത്തു ഗോവിന്ദപ്പണിക്കരും
അലമ്പൂർ രാമൻമേനോനും മററും.

ബാലിയുടെ വേഷംകെട്ടി രംഗശ്രീ വരുത്തിയവരിൽ ഒരാളായിരുന്നു തെക്കമ്പുറത്തു ഗോവിന്ദപ്പണിക്കർ. സ്വതവേ ഏഴടി ഉയരമുള്ള ആളായിരുന്നു കാഴ്ചയിൽ. പിന്നെ ആ വമ്പിച്ച കിരീടംവെച്ചാലത്തെ കഥ പറവാനുണ്ടോ! ഇദ്ദേഹത്തിൻെറ സ്വദേശം ഒളപ്പമണ്ണ സമീപമായിരുന്നു.

അക്കാലത്തു സുഗ്രീവൻ കെട്ടിയിരുന്നതു അലമ്പൂർ രാമൻമേനോൻ എന്ന ഒരു ദേഹമായിരുന്നു. ഇദ്ദേഹത്തിൻെറ പ്രധാനശിഷ്യനാണു കൊടിയംകുറിശ്ശി ശങ്കുണ്ണിമേനവൻ. അദ്ദേഹത്തിൻെറയും ശിഷ്യസമ്പത്താണ് ബകവധത്തിൽ ആശാരിവേഷം കെട്ടി ഖ്യാതിപെററ ആശാരി കോപ്പൻനായരു്.

ബാലിവധത്തിൽ ബാലിസുഗ്രീവന്മാരുടെ പുറപ്പാട്ട് വളരെ വൈകീട്ടാണല്ലൊ. അദ്ധരാത്രിക്കശേഷം ചുട്ടിക്കകിടന്നാൽ മതിയാവും. എന്നാലവർ അങ്ങനെ അല്ലായിരുന്നു ചെയ്തിരുന്നതു്. സന്ധ്യയോടുകൂടിത്തന്നെ ചുട്ടി കഴിച്ച്, എടുത്തുകെട്ടി, കിരീടം കൈയിലെടുത്തുപിടിച്ച് അടുത്തെങ്ങാനുമുള്ള ഒരു വിജനസ്ഥാനത്തു് ചെന്നിരിക്കും. അവിടെവെച്ചു ചില നിഷ്ഠകളും പ്രാത്ഥനകളും പതിവായുണ്ടു്. ശ്ലോകം ചൊല്ലിത്തുടങ്ങിയാൽ കൃത്യസമയത്തു വന്നു തിരനോക്ക കഴിച്ചോളും. രണ്ടാരംക്കം രംഗത്തു വരുമ്പോഴം സ്വബുദ്ധി ഉണ്ടാവുന്ന കാര്യം സംശയം. പോരെ

ങ്കിൽ കുറേശ്ശ മരനീരും ഇവക്കു കൂടിയേകഴിയൂ. 'മക്കടസ്യ സുരാപാനം' എന്ന പഴമൊഴി പഴുതാവരുതല്ലോ.

ഒളപ്പമണ്ണമനയ്ക്കലെ കളി അന്നും ഇന്നും പേർകേട്ട താണു്. അക്കാലത്തു പ്രത്യേകിച്ചു് ഒരു ഉരൽ ഉണ്ടായിരുന്നുവത്രെ, ഇവരുടെ ആവശ്യത്തിന്നുമാത്രമായിട്ടു. വളരെ ഘനമുള്ള ഒന്നു്. ചുരുങ്ങിയതു് അരമണിക്കൂർനേരമെങ്കിലും ഈ ഉരൽ എടുത്തു പന്താട്ടം. കാണികൾക്കു് ഒരു രസംപിടിച്ച രംഗമാണതെന്നു പറയേണ്ടതില്ലല്ലോ.

പ്രായാധിക്യമായ കാലത്തൊരിക്കൽ മനയ്ക്കൽകാരണവപ്പാട്ടിലെ കല്പനപ്രകാരം പണിക്കർ ബാലിയുടെ വേഷം കെട്ടി. അന്നദ്ദേഹത്തിന്നു് അശേഷം ദേഹസുഖമില്ലായിരുന്നു. പകൽസമയത്തുതന്നെ രണ്ടുമൂന്നുപ്രാവശ്യം വയറിളകിയിരുന്നു. അതിന്നു ചികിത്സയായി മരുന്നൊന്നും കഴിക്കാതെ രണ്ടു കുപ്പികൂടി കടത്തിവിടുകയാണു ചെയ്തതു്. വിവരം ആരോടും പറഞ്ഞതുമില്ല. ചുട്ടിക്കു കിടന്നേടത്തുനിന്നും എണീററപോകേണ്ടിവന്നു മലവിസജ്ജനത്തിന്നു്. അപ്പോഴും കഴിച്ച മരുന്നു് ഈ കുപ്പികളിലെ പാനീയംതന്നെ. ഒരുവിധം അരങ്ങുകയറി. സുഗ്രീവനുമായുള്ള യുദ്ധം അധികം ദീർഘിപ്പിക്കാതെ ശ്രീരാമചന്ദ്രന്റെ ബാണം ഏററതായി നടിച്ചു് രാമ, രാ...രാ...മ ..മ എന്നു മൂന്നുപ്രാവശ്യം അലറി അവിടെ കിടന്നു. സുഗ്രീവനും താരയും അംഗദനും അടുത്തുവന്നു കരയാനുള്ള വട്ടമായി. ശ്രീരാമനും ശാർങ്ഗധാരിയായി വന്നുനിന്നു. ശ്രീരാമനോടു ചിലതെല്ലാം പരിഭവം പറയാറുണ്ടല്ലോ ബാലി. അതൊന്നും കാണാത്തതിനാൽ കുടിയുടെ ശക്തികൊണ്ടു ബോധമില്ലാതായിരിക്കയാണെന്നു വിചാരിച്ചു തിരശ്ശീലപിടിപ്പിച്ചു.

ഒട്ടും ഇളക്കമുണ്ടായില്ല. വേഷക്കാരനെ പിടിച്ചുകുലുക്കി എണീപ്പിക്കുവാൻ ശ്രമിച്ചുനോക്കി. ആ ശ്രമവും നിഷ്ഫലം. ദേഹം തൊട്ടുനോക്കിയപ്പോഠം മരവിച്ചുപോയതായി കണ്ടു. അദ്ദേഹത്തിൻെറ ആത്മാവ് ശ്രീരാമദേവനിൽ ലയിച്ചു പോയിരുന്നു. അപരക്രിയയ്ക്കുള്ള വട്ടങ്ങഠം ഉടനെ കൂട്ടേണ്ടതായുംവന്നു.

നമ്മുടെ ചില യോഷാമണികഠം കഥകളിയിൽ സ്ത്രീവേഷം കെട്ടിയിരുന്നതു ഞാനറിയും അവരിൽ ഒരാഠം ഇട്ടിരാരിച്ചമേനവൻെറ ശിഷ്യത്തിയായ കോഴിക്കുന്നത്ത് അമ്മുണ്ണിയമ്മയാണ്. പാഞ്ചാലി, ലളിത, പൂതന, ഉർവ്വശി മുതലായ വേഷങ്ങഠം അവർ തന്മയത്വമായി ആടിക്കണ്ടിട്ടുണ്ട്.

അക്കാലത്തു ചുവന്ന താടികെട്ടാറുള്ള ഒരു അംഗനാരത്നവും കവളപ്പാറ സമീപം ഉണ്ടായിരുന്നു. പേർ നല്ല ഓർമ്മതോന്നുന്നില്ല. ആ സുന്ദരാംഗിയുടെ പ്രധാനവേഷം സുഗ്രീവനായിരുന്നു എന്നു കേഠക്കുമ്പോഠം നിങ്ങളിൽ ചിലർ അമ്പരക്കാനുംമതി. അക്കാലത്തു കളിയോഗത്തിൽ ബാലികെട്ടിയിരുന്നതു് കവളപ്പാറ നാരായണൻനായരുടെ അച്ഛൻ ശേഖരമേനോൻ ആയിരുന്നു. ശേഖരമേനവൻെറ വെള്ളത്താടിയും മിനുക്കുവേഷങ്ങളും തുലോം പ്രസിദ്ധമാണ്. അംബരീഷചരിതത്തിൽ ദുർവ്വാസ്സാവായി പൊടിപൊടിച്ചതു മുമ്പൊരു ലേഖനത്തിൽനിന്നു മനസ്സിലാക്കിയിരിക്കുമല്ലോ. ബാലിയുടെ വേഷം കാണാനുള്ള ഭാഗ്യം എനിക്കുണ്ടായിട്ടില്ല. എന്നാൽ ഈ സ്ത്രീ ഭേദപ്പെട്ട ഒരു തറവാട്ടിലെ അംഗമായിരുന്നു. ഏതെങ്കിലും ഒരു കളിയോഗം അടുത്തുള്ള ക്ഷേത്രങ്ങളിൽവെച്ചോ, അവരുടെ വീട്ടിൽവെച്ചുതന്നെയോ അരങ്ങുകയറാറുണ്ടെങ്കിൽ മാത്രമേ ഈ യോഷാ

മണി വേഷം കെട്ടിയിരുന്നുള്ളു. ശേഖരമേനോൻ മരിച്ചു എന്ന വത്തമാനം കേട്ടപ്പോഠം അവർ പറഞ്ഞതു് എനിക്കൊത്ത ബാലി ഇല്ലാത്തതുകൊണ്ടു് ഇനി സുഗ്രീവൻെറ വേഷം കെട്ടുകയില്ല എന്നായിരുന്നു.

അങ്ങനെയിരിക്കെയാണു് അറുപത്തിനാലിൽപെട്ട ഒരു ഓതിക്കോൻനമ്പൂതിരി അവിടെ വന്നുചേന്നതു്. ഒരു ദിവസത്തെ അരങ്ങിന്നു ബാലികെട്ടി പൊടിപൊടിക്കുന്നതു ഇവർക്കു കാണുവാൻ സംഗതിവന്നു. ഉടനെ 'എനിക്കൊത്ത ബാലി വന്നു' എന്നു സമാധാനിച്ചു രണ്ടാമതും അരങ്ങു കയറുവാൻ തുടങ്ങി. ഈ ഓതിക്കോൻ ചില്ലറക്കാരനല്ലായിരുന്നു. ബാലിയായി രംഗത്തുവന്നു കണ്ണുരുട്ടി.

"സോദരബാലി! പാദാംബുജം നിൻെറ
സാദരം നൗമി മാം പാലയ ദീനാം"

എന്നു കേണപേക്ഷിക്കുന്ന സുഗ്രീവൻെറ കൈയ് മുറുക്കെപ്പിടിച്ചു രണ്ടുലച്ചു് അലറിയപ്പോഠം ആ സ്ത്രീ തൽക്കാലത്തെ ഭീതിനിമിത്തം രംഗത്തുവെച്ചു് അകാലത്തു ഋതുവായി. അതോടുകൂടി അന്നത്തെ കളി അവസാനിപ്പിക്കേണ്ടതായും വന്നു. ഈ സ്ത്രീ ആറേഴുകൊല്ലം മുമ്പുവരെ ജീവിച്ചിരുന്നതായും അറിവുണ്ടു്.

ഇതിലും രസകരമായ ഒരു ബാലിയുടെ കഥകൂടി ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ. വയോവൃദ്ധനായിരുന്ന ഒരു ബാലിവേഷക്കാരൻെറ കഥയാണു പറവാൻപോകുന്നതു്. കഥയല്ല, നടന്ന കാൎയ്യംതന്നെ.

തിരുവിതാംകൂർ രാജ്യഭാരംചെയ്തിരുന്ന കാത്തികതിരുനാഠം പൊന്നുതമ്പുരാൻെറ കാലത്താണു് ഈ സംഭവമുണ്ടാ

യത്. ആ സരസൻെറ പേർ അറിയുന്നില്ല അദ്ദേഹത്തി ൻെറ പ്രധാനവേഷം ചുവന്ന താടിയും കരിയും ആയിരുന്നു വത്രെ. അതിൽ ബാലിവധത്തിലെ ബാലിയാണു മെച്ച പ്പെട്ടതും ഒച്ചപ്പെട്ടതുമായ വേഷം. കാത്തികതിരുനാളിനും അശ്വതിതിരുനാളിന്നും ഇദ്ദേഹത്തിൻെറപേരിൽ ഒരു പ്ര ത്യേകപ്രതിപത്തി ഉണ്ടായിരുന്നു. നമ്മുടെ കഥാനായ കൻ വളരെ വൃദ്ധനായെന്നുവരികിലും ആ വയസ്സുകാലത്തും അത്യാവശ്യവേഷംകെട്ടി ആടുകയും തിരുമേനിമാർ അദ്ദേ ഹത്തിന്നു പലവിധ സമ്മാനങ്ങൾ കൊടുക്കുകയും പതിവു ണ്ടായിരുന്നു. അങ്ങനെ ഇരിക്കുന്ന കാലത്ത് ഇദ്ദേഹത്തിന് അടുത്തൂൺ അനുവദിച്ചുകൊടുത്തിരുന്നു. പുറമെ ഊണി ന്നുള്ള സംഭാരങ്ങൾ കൊട്ടാരത്തിൽനിന്നു പകച്ചയായി എ ത്തിച്ചുകൊടുപ്പാനും ഏപ്പാടുചെയ്തിരുന്നു.

പതിവുപോലെ മുഖംകാണിപ്പാൻ വേഷക്കാരൻ ഒരുദിവസം ചെന്നപ്പോൾ ബാലിയുടെ മരണം ഒന്നാടിക്ക ണ്ടാൽ വേണ്ടില്ലെന്നു തമ്പുരാൻ കല്പിച്ചു. അടുത്തൊരുദി വസം തരമാക്കാമെന്നുപറഞ്ഞു വിടകൊണ്ടു പോകയും ചെയ്തു.

മാസങ്ങൾ പിന്നീടു മൂന്നുനാലു കഴിഞ്ഞു. പതിവു പോലെ പകൽസമയം പകച്ച് കൊണ്ടുചെന്നപ്പോൾ ഇദ്ദേ ഹം നിശ്ചേഷ്ടനായി കിടക്കുന്നതു ഭൃത്യൻകണ്ട് ഒന്നു ഞെട്ടി. വിവരം തമ്പുരാനെ അറിയിച്ചു. തിരുമേനി ഈ വാത്ത കേ ട്ടതോടെ പരിവാരസമേതം എഴുന്നള്ളിനോക്കി. വാദ്ധക്യ ത്താൽ മരിച്ചതായിരിക്കണമെന്നു തീച്ചപ്പെടുത്തി വാതിൽ അടച്ചുപൂട്ടി അപരക്രിയകൾക്ക് ഏപ്പാടുചെയ്തു പോകയും ചെയ്തു.

അതിനുള്ള സജ്ജീകരണങ്ങളോടുകൂടി വന്നു വാതില്ക്കൽ നില്ക്കുമ്പോൾ അകത്തുനിന്നു വെററിലമുറുക്കുവാനുള്ള സാമഗ്രികൾ ഇരിമ്പുകൊണ്ടുള്ള ഒരു ചെറിയ ഉരലിൽ ഇട്ട് ഇടിക്കുന്ന ശബ്ദംകേട്ടു പുറത്തുള്ളവർ പരിഭ്രമിച്ചു. വല്ല ഭൂതപ്രേതാദികൾ കടന്നുകൂടിയിരിക്കണം എന്നു തീർച്ചപ്പെടുത്തി. വാതിൽതുറന്നു നോക്കുവാനുള്ള ധൈര്യം ആക്കും ഉണ്ടായില്ല. ഒടുവിൽ തിരുമേനിതന്നെ ധൈര്യമവലംബിച്ചു വാതിൽ തള്ളിത്തുറന്നു

ഹാ, ആശ്ചര്യം! മരിച്ചു എന്നു വിചാരിച്ച ആൾ ഉടനെ എഴുന്നേററു തമ്പുരാനെ ഇലഅമേറത്തിന്ന് അകത്തേക്കു ക്ഷണിക്കുന്നു. ഇതെന്തുകഥ എന്നു തമ്പുരാൻ കല്പിച്ചു ചോദിച്ചപ്പോൾ "ബാലിയുടെ മരണം കാണണമെന്ന് ഇന്നാൾ കല്പിച്ചു ചോദിച്ചില്ലേ? അതു ചുട്ടികൂടാതെതന്നെ അഭിനയിച്ചതാണ്" എന്നു തമ്പുരാനോടു വിടകൊണ്ടു. എല്ലാവരും സലജ്ജം പുറത്തിറങ്ങി.

---

# 16. മാധവൻപിള്ള ആശാൻ

നമ്മുടെ കഥാനായകനു കഥകളിയിൽ അഭിനിവേശം ഉണ്ടാവാനുള്ള സംഗതി വായനക്കാക്ക് അറിവാൻ ആഗ്രഹമുണ്ടായിരിക്കുമല്ലോ.

ചേർത്തല താലൂക്കിൽ തുറവൂർ എന്ന ദേശത്തു 'ബാണയുദ്ധം' കഥ പൊടിപാറുന്നു. നിലവിളക്കിന്റെ ചുവട്ടിൽ വെളുത്തുമെലിഞ്ഞ ഒരു ബാലൻ ഇരുപ്പുണ്ടു്. നേരം പ്രഭാതത്തോടടുത്തപ്പോൾ ആ കുട്ടി അണിയറയിലേക്കു കയറിച്ചെന്നു് അവിടെയുള്ള കിരീടങ്ങളേയും മററും സകൗതുകം നോക്കിത്തുടങ്ങി. ആ സമയം രംഗത്തുനിന്നും തിരിച്ചുവന്ന ശ്രീകൃഷ്ണവേഷധാരി തന്റെ പീലിമുടി അഴിച്ചു താഴെവെയ്ക്കുന്നതു കണ്ടു. ആ കുട്ടി തൽക്ഷണം അതെടുത്തു തന്റെ തലയിൽവെച്ചു. കോപിഷ്ഠനായ ശ്രീകൃഷ്ണവേഷധാരി മുടി പിടിച്ചുപറിച്ചു കുട്ടിയെ കലശലായി ശകാരിച്ചു. ഭ്രൂമുഖം കണ്ടു് ഒരു വ്യാഴവട്ടം കഴിഞ്ഞിട്ടില്ലായിരുന്ന ആ ബാലന്റെ ഹൃദയത്തിൽ നിദ്രിതമായിരുന്ന ഉദഗാഭിരുചി ഉത്തേജിതമായി 'എന്നാലിനി കഥകളി പഠിച്ചു തലയിൽ കിരീടംവെച്ചിട്ടു മറെറാരു കാര്യം' എന്നു് ആ മാധവൻകുട്ടി പറഞ്ഞുപോയി.

മലയാളംപള്ളിക്കൂടത്തിൽ ആറാംക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്ന മാധവൻകുട്ടി ചെങ്ങന്നൂരെത്തി തന്റെ മാതുലനായ ദമയന്തിനാരായണനെന്ന കൊട്ടാരം കഥകളിനടനെ കണ്ടുപിടിച്ചു തന്റെ ആശയം അറിയിച്ചു. ദമയന്തി

പ്പിള്ള തൻെറ ഭാഗിനേയനെ കഥകളിയും സംസ്കൃതവും പഠിപ്പിച്ചുതുടങ്ങി.

ഇവിടെ ഒന്നു വിശദമാക്കുവാനുണ്ട്. ദമയന്തിനാരായണപിള്ളയും പഴവങ്ങാടി നാണുപിള്ളയും ഒരാളാണെന്നു ശ്രീമാൻ നാരായണപ്പണിക്കർ കേരളഭാഷാചരിത്രം മൂന്നാം പുസ്തകത്തിൽ പറയുന്നതു പിശകാണ്. പഴവങ്ങാടി നാണുപിള്ള ഈശ്വരപിള്ളവിചാരിപ്പുകാരുടെ ജാമാതാവായിരുന്നു. കൊട്ടാരത്തിൽ ശംകുണ്ണിയുടെ ഐതിഹ്യമാലാ 6–ാം പുസ്തകത്തിലുള്ള 'ഉത്തരം തിരുനാളും കഥകളിയോഗവും' എന്ന ലേഖനം നോക്കുക. പണിക്കരുടെ അശ്രദ്ധനിമിത്തം പററിയ പല അമളികളിൽ ഒന്ന് ഇതും എന്നു കരുതിയാൽ മതി.

അന്നു തിരുവനന്തപുരം ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ കഥകളിവിചാരിപ്പുകാരൻ തകഴി കൊച്ചുനീലകണ്ഠപ്പിള്ള ആയിരുന്നു. അദ്ദേഹം മാധവൻപിള്ളയെ രണ്ടാം ഗ്രേഡ് വേഷക്കാരനായി നിയമിച്ചു. കഥകളിഭാഷയിൽ രണ്ടാംകിടവേഷക്കാരൻ എന്നുതാല്പര്യം! നീലകണ്ഠപ്പിള്ളയ്ക്കു കത്തിവേഷമാണെങ്കിൽ, സ്ത്രീവേഷം മാധവൻപിള്ളയ്ക്ക്. ദമയന്തിനാരായണന്നു് ഇക്കാലം വാർദ്ധക്യം ബാധിച്ചുതുടങ്ങിയിരുന്നതിനാൽ അദ്ദേഹം ബ്രാഹ്മണൻ, നാരദൻ മുതലായ മിനുക്കുവേഷങ്ങൾ മാത്രമായിരുന്നു കെട്ടിയിരുന്നതു്. നീലകണ്ഠപ്പിള്ള രാവണനാണെങ്കിൽ മാധവൻപിള്ള രംഭ. പിള്ള കീചകനാണെങ്കിൽ മാധവൻപിള്ള സൈരന്ധ്രി' നീലകണ്ഠപ്പിള്ള കംസനാണെങ്കിൽ മാധവൻ ലളിത, പൂതന ഇങ്ങനെയായിരുന്നു വേഷക്രമം.

കാലം കടന്നുപോയി. നാരായണപിള്ളയും കൊച്ചു നീലകണ്ഠപ്പിള്ളയും കാലധർമ്മം പ്രാപിച്ചു. കൃഷ്ണൻപാച്ചു പിള്ളയും കീരിക്കാട്ടു വേലുപ്പിള്ളയും നമ്മുടെ മാധവൻപിള്ളയും കൊട്ടാരംയോഗത്തിലെ ആദ്യവസാനവേഷക്കാരായി. വാർദ്ധക്യത്തിലേക്കു കാലൂന്നിയ മാധവൻപിള്ള മിനുക്കുവേഷങ്ങൾ മാത്രം കെട്ടാനാരംഭിച്ചുടങ്ങി; സന്താനഗോപാലത്തിലെ ബ്രാഹ്മണൻ മുതലായതു്. ഇക്കാലത്തു നെടുമങ്ങാട്ടു താമസിച്ചു് അദ്ദേഹം ചില കഥകളിയോഗങ്ങളിൽ ഗുരുസ്ഥാനം വഹിക്കുകയും കുറെ ബാലന്മാരെ കഥകളി അഭ്യസിപ്പിക്കുകയുംചെയ്തു. പരേതനായ കാരനാട്ടു കൃഷ്ണപിള്ളയും വാമനപുരം പരമകുറുപ്പും അദ്ദേഹത്തിൻെറ സഹനടന്മാരായിരുന്നു. അദ്ദേഹത്തിൻെറ ശിഷ്യന്മാരിൽ അഗ്രഗണ്യൻ അവനവഞ്ചേരി കൃഷ്ണപിള്ളയും.

സുമാർ 25 കൊല്ലംമുമ്പു് ചെങ്ങന്നൂർ രാമൻപിള്ള കീചകനായും ഇപ്പോൾ മദ്രാസ്സിലുള്ള ഡാൻസർ ഗോപിനാഥൻനായർ വലലനായും വേഷംകെട്ടി നെടുമങ്ങാട്ടുള്ള ചരിത്രപ്രസിദ്ധമായ കോയിക്കൽക്ഷേത്രത്തിൽ അഭിനയമുണ്ടായതായി പറഞ്ഞുകേട്ടിട്ടുണ്ടു്. അന്നു മാധവൻപിള്ളയായിരുന്നു കങ്കൻ. മൂന്നാംകിടവേഷമായി കരുതിവരുന്ന കങ്കനു് ഇത്രമാത്രം അഭിനയിക്കാനുണ്ടെന്നു് അന്നാണത്രെ സദസ്യർ അറിഞ്ഞതു്. തുടർന്നു ഗോപിനാഥൻ അർജ്ജുനനായി സന്താനഗോപാലത്തിൽ അഭിനയിച്ചപ്പോൾ രാമൻപിള്ളയായിരുന്നു ബ്രാഹ്മണൻ. പിന്നെയും കഴിഞ്ഞു അഞ്ചു സംവത്സരം.

നെടുമങ്ങാട്ടു തങ്കവിലാസം യോഗത്തിൻെറ ഗുരുസ്ഥാനം വഹിച്ചിരുന്നപ്പോൾ അദ്ദേഹം രുഗ്മിണീസ്വയംവര

ത്തിൽ സുന്ദരബ്രാഹ്മണനായി പ്രത്യക്ഷപ്പെട്ടു. രുഗ്മിണിയുമായിട്ടുള്ള കൂടിക്കാഴ്ച ഇതിൽപരം നന്നായിട്ടില്ലെന്നു സദസ്യർ ഏകകണ്ഠമായി അഭിപ്രായപ്പെട്ടു.

കരിയും വട്ടമുടിയും മാധവൻപിള്ളയ്ക്കു് ഇഷ്ടമല്ല; അപൂർവ്വമായി മാത്രമേ 'താടി' കെട്ടിയിരുന്നുള്ളു. ദക്ഷയാഗത്തിൽ ഭദ്രകാളി മുതലായ വേഷങ്ങൾക്കു് അദ്ദേഹത്തിൻെറ സാത്വികസ്വഭാവം പര്യാപ്തമല്ലായിരുന്നു. ബാലിവിജയത്തിലും കാർത്തവീര്യവിജയത്തിലും അദ്ദേഹത്തിൻെറ നാരദൻ കണ്ടവർക്കു് പിന്നെയും കാണണമെന്നുള്ള മോഹം ഉണ്ടാകുന്നതിൽ അത്ഭുതമില്ല.

കൊട്ടാരംയോഗത്തിലെ അസിസ്റ്റൻറുവിചാരിപ്പുകാരനും സീനിയർനടനുമായിരിക്കുന്ന കാലത്താണു് അദ്ദേഹം കഥകളിയിൽനിന്നു പിരിഞ്ഞതു്. ഇപ്പോൾ വയസ്സ് എൺപതിലധികമായി കാണണം. തൃശ്ശൂരിൽ ഡെപ്യൂട്ടികലക്ടരുദ്യോഗത്തിലുള്ള സ്വപുത്രനോടുകൂടി വന്ദ്യവയോധികനായ മാധവൻപിള്ള വിശ്രമിച്ചുവരികയാണു്. ശ്രീപത്മനാഭൻ ഈ മഹാനു പൂർണ്ണായുസ്സു കൊടുക്കട്ടെ.

---

# 17. ഈശ്വരപിള്ളവിചാരിപ്പകാർ

ഇദ്ദേഹത്തിൻെറ സ്വദേശം തെക്കൻതിരുവിതാംകൂറിലുള്ള വിളവംകോട്ടുതാലൂക്കിലാണ്. ബാല്യത്തിൽ തന്നെ ജോലിയന്വേഷിച്ചു തിരുവനന്തപുരത്തേയ്ക്കു വരികയും നല്ലകാലംകൊണ്ടു് വിളായിക്കോട്ടുനമ്പൂതിരിയുടെ ദൃഷ്ടിയിൽ പെടുകയുമാണു് ഉണ്ടായതു്. അക്കാലത്തു് ഇളമുറത്തമ്പുരാനായ ഉത്രംതിരുനാൾ തിരുമേനി കൊട്ടാരം വക ഒരു കളിയോഗം നടത്തിയിരുന്നു. ഈ യോഗത്തിൻെറ മേലന്വേഷണം വിളായിക്കോട്ടുനമ്പൂതിരിക്കായിരുന്നു. കഥകളിയിൽ ചേരണമെന്നു് ഉദ്ദേശിച്ചു് ആരെങ്കിലും വന്നാൽ അയാളുടെ മുഖത്തു പച്ച തേപ്പിച്ചു തിരുമുമ്പിൽ ഹാജരാക്കും. അവിടേയ്ക്കു വേഷച്ചേർച്ചയുണ്ടെന്നു ബോദ്ധ്യമായാൽ കളിയോഗത്തിൽ ചേർക്കും. ബാലനായ ഈശ്വരനെ കണ്ടമാത്രയിൽ നമ്പൂതിരിക്കു വാത്സല്യം തോന്നിയതിനാൽ വേഷംകെട്ടിച്ചു തിരുമുമ്പാകെ ഹാജരാക്കി. ഇപ്രകാരം തിരഞ്ഞെടുക്കപ്പെട്ടവരായിരുന്നു കൊച്ചുകൃഷ്ണപിള്ള, ഇട്ടിച്ചേന്നപ്പണിക്കർ, കൊച്ചയ്യപ്പപ്പണിക്കർ, പഴവങ്ങാടി നാണുപിള്ള, നളനുണ്ണി മുതലായ പ്രസിദ്ധ കഥകളിവേഷക്കാർ.

ഈശ്വരപിള്ളയെക്കുറിച്ചു തിരുമേനിക്കു പ്രത്യേകം താല്പര്യം തോന്നിയതിനാൽ പ്രസിദ്ധനായ അമ്മന്നൂർ പരമേശ്വരചാക്യാരെ വരുത്തി ഈശ്വരനു വേണ്ടുന്ന പാണ്ഡിത്യം ഉണ്ടാക്കിക്കൊടുത്തു. അചിരേണ ഈശ്വര

പിള്ളയായും തീൎന്നു. ഈശ്വരനു കഥകളിവിചാരിപ്പുകാരനായി പ്രമോഷനും കല്പിച്ചുകൊടുത്തു. വിചാരിപ്പുകാരുടെ സ്വർഗ്ഗവൎണ്ണന, വനവൎണ്ണന, പാൎവ്വതീവിരഹം, കൈലാസോദ്ധാരണം, തപസ്സാട്ടം ഇവയെല്ലാം അന്യാദൃശമായിരുന്നു. തിരുമനസ്സിലെ താല്പൎയ്യപ്രകാരം തന്റെ മകളെ പഴവങ്ങാടി നാണുപിള്ളയെക്കൊണ്ടു സംബന്ധവും ചെയ്യിച്ചു. ആ ദമ്പതിമാർ തമ്മിൽ സംഗതിവശാൽ സുഖം പോരാതെയായിവന്നു. ബന്ധം വിടീക്കണം എന്നുള്ള നിലയോളം എത്തി. തിരുമേനിയുടെ കല്പനപ്രകാരം ഉണ്ടായ വേഴ്ചയാകയാൽ പുറത്തു പ്രകാശിപ്പിക്കാനും പാടില്ലാത്ത നിലയും. അങ്ങനെയിരിക്കുമ്പോൾ ഒരു സംഭവം ഉണ്ടായി.

കഥ ദക്ഷയാഗം. ദക്ഷൻ വിചാരിപ്പുകാർ, ശിവൻ നാണുപിള്ള. "അറിയാതെ മമ പുത്രിയെ നൽകിയതനുചിതമായിതഹോ" എന്നുള്ള പദം സ്വാനുഭവത്തോടുകൂടി ദക്ഷൻ ആടിയപ്പോൾ അതു തൃക്കൺപാൎത്തിരുന്ന ഉത്രം തിരുമേനിക്കു കാൎയ്യം മനസ്സിലായി. ആ ബന്ധം അടുത്തു തന്നെ തിരുമേനി അവസാനിപ്പിക്കയുംചെയ്തു. കത്തി, പച്ച, മിനുക്കുവേഷങ്ങൾ ഇവയായിരുന്നു ഈശ്വരപിള്ള പ്രായേണ കെട്ടിവന്നിരുന്നതു്.

ഉത്രംതിരുനാളിന്റെ ജ്യേഷ്ഠനായിരുന്ന സ്വാതിതിരുനാൾ തമ്പുരാൻ; പ്രസിദ്ധനായ സംഗീതവിദ്വാൻ. അദ്ദേഹത്തിനു കഥകളിയിൽ വലിയ താല്പൎയ്യം ഒന്നും ഉണ്ടായിരുന്നില്ല. ഒരുദിവസം അനുജൻ ജ്യേഷ്ഠനെ കാണാൻ ചെന്നിരുന്നപ്പോൾ വൎത്തമാനങ്ങൾ പറയുന്ന കൂട്ടത്തിൽ

"ഈശ്വരൻെറ വേഷം കാണാൻ ഒന്ന് എഴുന്നെള്ളണം" എന്ന് അപേക്ഷിച്ചു. നിർബ്ബന്ധമാണെങ്കിൽ ഒരു മണിക്കൂർ കാണാം എന്നാണ് ഉത്തരവായത്. കഥ നിശ്ചയിച്ചതു രുഗ്മിണീസ്വയംവരം. ഈശ്വരപിള്ള സുന്ദരബ്രാഹ്മണൻ. ബ്രാഹ്മണൻ അരങ്ങത്തു പ്രവേശിച്ച് രുഗ്മിണിയെക്കണ്ടു് ആസനസ്ഥനായി. രുഗ്മിണി പദങ്ങൾ ആടിക്കഴിഞ്ഞപ്പോൾ ബ്രാഹ്മണൻ രുഗ്മിണിയുടെ അപേക്ഷാനുസരണം ശ്രീകൃഷ്ണനെ കാണാൻ ദ്വാരകയ്ക്കു പുറപ്പെടുന്നതിനുമുമ്പ് ദശാവതാരം, കാളിയമർദ്ദനം, ഗോപസ്ത്രീവസ്ത്രാപഹരണം, രാസക്രീഡ മുതലായ ഭഗവദ്ലീലകൾ തന്മയത്വത്തോടെ അഭിനയിച്ചുതുടങ്ങിയപ്പോൾതന്നെ മണിക്കൂർ ഒന്നു കഴിഞ്ഞിരുന്നു. അനുജൻ തിരുമേനി മണിക്കൂർ ഒരു കഴിഞ്ഞു എന്നു ജ്യേഷ്ഠനെ അറിയിച്ചു. അതിനു മറുപടിയായി "അനുജാ! ബ്രാഹ്മനെ ദ്വാരകയ്ക്കു് അയയ്ക്കാതെ പോയാൽ രുഗ്മിണി വ്യസനിക്കും. കഥ നീളട്ടെ" എന്നത്രെ കല്പിച്ചതു്. ആ രംഗം നീണ്ടുനിന്നു മൂന്നു മണിക്കൂർനേരം.

അനന്തരം ദ്വാരകയിൽ എത്തിച്ചേൎന്ന ബ്രാഹ്മണൻ ശ്രീകൃഷ്ണനായുള്ള ഇളകിയാട്ടത്തിൽ ഭഗവാൻെറ ലീലകളായ ഗുരുദക്ഷിണ, നൃഗമോക്ഷം, കംസവധം തുടങ്ങിയ ഭാഗങ്ങളേയും അതിശയകരമായി ആടി ഫലിപ്പിച്ചു. ഒരു മണിക്കൂർനേരം കളി കാണാമെന്നു കല്പിച്ച സ്വാതിതിരുനാൾ പ്രഭാതംവരെ ഉറക്കൊഴിച്ചു കളി തൃക്കൺപാൎത്തു എന്നു പറഞ്ഞാൽ മതിയല്ലോ.

ഉത്രംതിരുനാൾ നാടുനീങ്ങിയശേഷം പതിമ്മൂന്നു സംവത്സരക്കാലം ഈശ്വരപിള്ള ജീവിച്ചിരുന്നു എന്നറിയുന്നു. അദ്ദേഹത്തിനു കരമൊഴിവായി കുറെ വസ്തുക്കളും കല്പിച്ചുകൊടുത്തിരുന്നു. കാലക്രമത്താൽ അന്യാധീനപ്പെട്ടുകാണണം. കഥകളിപ്രിയരായ കേരളീയക്ക് ഈശ്വരപിള്ളയെ ഒരുകാലത്തും മറക്കുവാൻ സാദ്ധ്യമല്ല.

# 18. കൊച്ചുനീലകണ്ഠപ്പിള്ള

നമ്മുടെ കൊച്ചുനീലകണ്ഠപ്പിള്ള വലിയകൊട്ടാരം കളിയോഗത്തിൽ ഒരു വിചാരിപ്പുകാരനായിരുന്നു. ഇയ്യിടെ മാത്രമാണ് അന്തരിച്ചതു്. കഥകളിയിലുള്ള എല്ലാ വേഷങ്ങളും പച്ച, കത്തി, കരി, കാട്ടാളൻ, താടി, മിനുക്ക വേഷങ്ങൾ ഇവയെല്ലാംചേൎന്ന ഒരു വേഷക്കാരനായിരുന്നു നമ്മുടെ കൊച്ചുനീലകണ്ഠപ്പിള്ള. നീലകണ്ഠപ്പിള്ള എന്നു പേരായി ഇദ്ദേഹത്തിന് ഒരു അമ്മാമൻ ഉണ്ടായിരുന്നു. അദ്ദേഹവും ഒരു നല്ല വേഷക്കാരനായിരുന്നതിനാൽ ഇദ്ദേഹത്തിന്റെ പേരിന്റെ ആദ്യം ഒരു 'കൊച്ചു'ക്കൂടി ഉണ്ടായതാണെന്നാണ് അറിയുന്നതു്.

ശ്രീമൂലംതിരുനാൾവക വടശ്ശേരി അമ്മവീട്ടിൽവച്ചു് ഒരുദിവസത്തെ കഥ കാൎത്തവീൎയ്യവിജയമായിരുന്നു. അന്നത്തെ രാവണൻ നമ്മുടെ കഥാനായകൻ. 'കമലദളം' ക്ഷയായി ആടിയതു കണ്ടു സദസ്യരിൽ ഒരാളായിരുന്ന ഒരു ആഢ്യൻനമ്പൂതിരി എഴുന്നേററുനിന്നു 'മുഖത്തു മനയോല തേച്ചിട്ടുള്ള വേഷക്കാരിൽ അഗ്രഗണ്യനാണ് ഈ വിദ്വാൻ' എന്നു പറഞ്ഞു ഹസ്തതാഡനംചെയ്തുവത്രെ. അതു സദസ്സിലെ മററു പ്രേക്ഷകർ ശരിവെച്ചു എന്നും കിംവദന്തിയുണ്ടു്.

ബാലിവിജയത്തിൽ നീലകണ്ഠപ്പിള്ളയുടെ രാവണനം, ദമയന്തിനാരായണപിള്ളയുടെ നാരദനം, തിരുവഗ

ന്തപുരം കുന്നിൻപുറത്തു ഭീമൻപരമുപിള്ളയുടെ ബാലിയുംകൂടിയുള്ള കളിയോഗം നാല്പത്തിയൊന്നുദിവസം തുടച്ച്യായി തിരുവനന്തപുരത്ത് അരങ്ങേററമുണ്ടായതായും അറിയുന്നു. ബാലിവിജയത്തിലെ ചന്ദ്രഹാസലബ്ധി കാണേണ്ടതാണെന്നു പലരും പറഞ്ഞുകേട്ടിട്ടുണ്ട്.

---

# 19. തോട്ടം ശങ്കരൻപോററി

തോട്ടം പോററി എന്നു പറയപ്പെടുന്ന ഈ മാന്യ നടൻ ഭാരതം മുഴുവനും പര്യടനംചെയ്തു കേളികേട്ട ഒരു കഥകളിവിദഗ്ദ്ധനാണു്. നൃത്തകലാപ്രവീണനായ ഉദയശങ്കരുടെ ഗുരുനാഥനാണു് ഇദ്ദേഹം. പോററിയുടെ വിജയത്തിലെ രാവണൻ കണ്ടു മതിയാവാത്തവർ ഇന്നും കേരളത്തിൽ ജീവിച്ചിരിപ്പുണ്ടു്. പത്തു മുഖവും ഇരുപതു കൈകളും രതിക്രീഡയ്ക്കു മത്സരിക്കുന്നതിനുള്ള അഭിനയം സഭ്യമായിത്തന്നെ അഭിനയിക്കുന്നതിനു പോററിക്കുമാത്രമേ കഴിഞ്ഞിട്ടുള്ളു എന്നു തീർത്തുപറയാം. ഇതുപോലെതന്നെ ദുര്യോധനവധത്തിലെ രൗദ്രഭീമൻ യുദ്ധഭൂമിയിൽ ദുശ്ശാസനനെത്തിരക്കിയുള്ള നോട്ടവും. പുറമെ ഉത്തരാസ്വയംവരത്തിൽ

ഏകലോചനംകൊണ്ടു
കോപമൊടു നിന്നേയും
ശോകമൊടപരേണ
നോക്കുന്നു പതിയേയും

എന്ന പദം അഭിനയിപ്പാൻ സാധാരണ വേഷക്കാർക്കുള്ള കഴിവില്ലായ്മ പോററിക്കു ബാധകമായിരുന്നില്ല. ഒരിക്കൽ രൗദ്രഭീമൻ കെട്ടി അഭിനയംകഴിഞ്ഞു് അണിയറയിൽ വന്നയുടൻ നമ്പൂതിരിയുടെ ദേഹി ദേഹത്തിൽനിന്നു പെട്ടെന്നു വേർപെട്ടുപോയെന്നാണു കേട്ടിരിക്കുന്നതു്.

---

# 20. കീരിക്കാട്ട വേലുപ്പിള്ള

അഭിനയസാമത്ഥ്യവും വേഷസൗഭാഗ്യവും രണ്ടും തികച്ചുമുള്ള ഒരു വ്യക്തിയായിരുന്നു കീരിക്കാട്ട വേലുപ്പിള്ള. പച്ചയും, കത്തിയും മാത്രമാണ് ഇദ്ദേഹം കെട്ടിയിരുന്നതു്. ദക്ഷൻ, അംബരീഷൻ, കാലകേയവധത്തിൽ അജ്ജുനൻ എന്നീ വേഷങ്ങൾ കെട്ടി ആടുന്നതിൽ ഇദ്ദേഹത്തെ അതിശയിക്കുവാൻ അക്കാലത്ത് ആരും ഉണ്ടായിരുന്നില്ല. അംബരീഷന്റെ ഭഗവൽഭക്തി ഇദ്ദേഹം അഭിനയിക്കുന്നതു കണ്ടാൽ ഏതു നിരീശ്വരമതക്കാരനും ഭക്തി താനെ വന്നുപോകും. ദക്ഷയാഗത്തിൽ ശിവനായിട്ടുള്ള വിരോധവും സ്വന്തം പുത്രിയായ ദാക്ഷായണിയെ "യാഗശാലയിൽനിന്നു പോക ജവാൽ ഭ്രതേശദയിതേ!" എന്നും മററുമുള്ള രൗദ്രപദങ്ങൾകൊണ്ടു് അധിക്ഷേപിച്ച് അഭിനയിക്കുന്നതും അർജ്ജുനന്റെ സലജ്ജോഹവും ഉവ്വശിശാപംനിമിത്തമുള്ള വൈഷമ്യങ്ങൾ അഭിനയിക്കുന്നതും കണ്ടിട്ടുള്ളവർ ഇദ്ദേഹത്തെ ഒരുകാലത്തും മറക്കില്ലെന്നാണു കേട്ടിരിക്കുന്നതു്. ഒടുവിൽ കവിൾവാർപ്പ് എന്ന സുഖക്കേടുനിമിത്തം മുഖത്തിനു് ഒരു വക്രത ഭവിച്ചു എന്നുവരികിലും ഇദ്ദേഹത്തിന്റെ വേഷം അഭിനയിച്ചുകാണുവാൻ കഥകളിപ്രിയന്മാർ എപ്പോഴും ഉത്സുകരായിരുന്നു.

---



മോഹിനി, രുഗ്മാംഗദൻ, ധർമ്മാംഗദൻ.

# 21. ചെങ്ങന്നൂർ രാമൻപിള്ള

കുങ്കന്റെയും അർജ്ജുനസന്യാസിയുടെയും സൗമ്യസ്വഭാവം കുമാരനല്ലൂർ തുപ്പൻനമ്പൂതിരിക്കു നന്നായി യോജിക്കും. കരുണാകരൻനായരുടെ സൈരന്ധ്രി കുലീനതപം തികഞ്ഞ യുവതിതന്നെ. വെച്ചൂർരാമൻപിള്ള, കവളപ്പാറ നാരായണൻനായർ, മാങ്കുളം വിഷ്ണുനമ്പൂതിരി എന്നീ പലരുടേയും വലലൻ നമ്മൾ കണ്ടിരിക്കാം. കലാമണ്ഡലം കൃഷ്ണൻനായർ വലലൻ അധികം കെട്ടാറില്ല. എങ്കിലും കെട്ടിയാൽ കേമമാവും. മാർത്താണ്ഡവർമ്മയിൽ ഷംസുദ്ദീനെ സി. വി. വർണ്ണിച്ചിട്ടുള്ളതു കുറിച്ചി കൃഷ്ണപിള്ളയുടെ മല്ലൻ കണ്ടിട്ടുതന്നെയോ ആവോ! അങ്ങനെ കീചകവധം പൊടിപാറുന്നു. 'പാഞ്ചാലനരേന്ദ്രനന്ദിനിയുടെ വിലോചനാസേചനകാങ്കസൗഷ്ഠവം' കണ്ടു രസിച്ചുതുടങ്ങുന്നു. വിരാടപത്നീസഹജനായ കീചകമല്ലൻ തിരനോട്ടം തുടങ്ങുന്നു. അതാ പാടിരാഗത്തെത്തുടർന്നുള്ള ഗർജ്ജനം കേൾക്കുന്നു. മേൽക്കട്ടി പിടിച്ചുകഴിഞ്ഞു. മൂത്തമന ചെണ്ട മുഴക്കുന്ന ശബ്ദം അലയടിക്കുന്നു. തിരശ്ശീല അതാ വിറച്ചുതുടങ്ങുന്നു. പളപളായമാനം ഒന്നാന്തരം കിരീടം കണ്ടുതുടങ്ങുന്നു. ഇരുവശവും ആലവട്ടം. കത്തിച്ചുട്ടിക്കു വളരെ യോജിച്ച മുഖം. കണ്ണും ചുണ്ടും മനോഹരം. വീരം കഴിഞ്ഞു ശൃംഗാരത്തിലേയ്ക്കു കടക്കുകയാണ്. വരിയൊത്തുനിരന്ന വെൺപല്ലുകളുടെ പാലൊളിപ്രഭ കണ്ടാൽ ഈ നടന്നു വയസ്സു മുപ്പതിൽ കവിയുമോ എന്നൊരു തോന്നൽ; ഇല്ല എന്നുതന്നെ തോന്നുന്നു. ആടുന്നതു 'കിമിന്ദു കിം പത്മം' എന്നപദ്യം. ഇളകിയാട്ടത്തിൽ തുടങ്ങുന്ന ശൃംഗാരവാരിയിൽ ഗാഹനംചെയ്തു

ആനന്ദത്തിന്റെ കാന്തി എത്ര രമണീയം? ഇടയ്ക്കുള്ള രംഗങ്ങൾ അങ്ങനെ കഴിഞ്ഞു.

ആ മൂത്തവിടൻ മൂടിപ്പുതച്ചുകിടക്കുന്ന സത്വത്തെ സമീപിച്ച് എന്തെല്ലാമോ മൂരിശൃംഗാരചേഷ്ടകൾ കാണിക്കുന്നു. അതാ കീചകനെ മുറുകെപ്പിടിച്ചുകൊണ്ടു വലലൻ തലപൊക്കിത്തുടങ്ങുന്നു. കീചകൻ വലലന്റെ ആയസമുഷ്ടിയിൽപെട്ടു ഞെരിഞ്ഞുതുടങ്ങുന്നു. കീചകന്റെ മുഖത്തൊന്നു നോക്കൂ. ഒരു കണ്ണിൽ പ്രാണവേദനയും ഇതര നേത്രത്തിൽ പ്രണയനൈരാശ്യവും. ദംഷ്ട്രകൾ പുറത്തു കണ്ടുതുടങ്ങുന്നു. മുഖത്തിലുള്ള തേജസ്സെല്ലാം പോയി "കണ്ണുംതുറിച്ചു മരിച്ചു വിധിബലാൽ." കലാമണ്ഡലം കൃഷ്ണൻനായരുടെ മുഖത്തുള്ള രൗദ്രം ഇപ്പോഴാണു കാണേണ്ടതു്.

ഇപ്രകാരം അഭിനയിക്കാൻ എന്റെ അനുഭവത്തിൽ കാവുങ്കൽ ശങ്കരപ്പണിക്കർക്കു മാത്രമേ സാദ്ധ്യമായിട്ടുള്ളൂ.

നമുക്കിനി അണിയറയിൽചെന്ന് ഇന്നത്തെ ആദ്യവസാനക്കാരനെ ഒന്നു നോക്കുക. അതാ കിരീടം അഴിച്ചു താഴെവെയ്ക്കുന്നു. കാന്തിവിതറുന്ന ആ കിരീടം അദ്ദേഹത്തിന്റെ സ്വന്തമാണു്. മൂക്കിൽനിന്നു് ഉണ്ടയും തേപ്പും അഴിച്ചു ഡ്റസ്സും ഊരിവെച്ചു. അദ്ദേഹത്തിന്റെ ദേഹമൊന്നു പരിശോധിക്കുക. അയ്യോ! ഇദ്ദേഹമാണോ കീചകൻ കെട്ടിയിരുന്നതു് എന്നു തോന്നിപ്പോകും. വയസ്സ് എഴപത്തിമൂന്ന്. എന്നാൽ ശരീരത്തിൽ ജരാനര എത്തിനോക്കീട്ടില്ല.

ചെങ്ങന്നൂരിന് അഞ്ചര അടി പൊക്കം, അല്പവും തടിക്കാത്ത ശരീരം, ഇതാണു് ആകൃതി. എത്ര മൈൽ നട

ക്കാനും ക്രൂസലില്ല. കഴുത്തിൽ സ്വർണ്ണച്ചങ്ങലയിൽ ഒരു മെഡൽ കോർത്തിട്ടുകാണാം. മുഖത്തുനിന്ന് ഒരിക്കലും ചുട്ടി അടൻപോവുകയില്ലെന്ന് ഒരു മെച്ചവുമുണ്ട്.

സുന്ദരീസ്വയംവരത്തിൽ അഭിമന്യു തന്നെ തോല്പിച്ചേക്കുമെന്നു സംശയിക്കുന്ന ഘടോൽക്കചൻെറ വൈമനസ്യവും ബാലിയെ നേരിട്ടു കാണുന്ന രാവണൻെറ ഭാവപ്പകർച്ചയും 'ജഗത്തുക്കളീരേഴിന്നും ഹാസാസ്പദമായി' എന്ന ദുര്യോധനൻെറ ഹാസ്യവും ആ നടൻ തന്മയത്വമായി അഭിനയിക്കുന്നതു കാണേണ്ടതുതന്നെയാണ്. ജരാസന്ധനായും ഹനുമാനായും അരങ്ങു തകൎക്കുന്നതും അനുഭവമാണ്.

ഹരിപ്പാട്ടു രാമകൃഷ്ണപിള്ള, ആലാ ടി. വി. നമ്പ്യാതിരി, ആറന്മുള പുരുഷോത്തമൻനമ്പൂതിരി, മങ്കൊമ്പു ശിവശങ്കരപ്പിള്ള, മടവൂർ വാസുപിള്ള എന്നിവർ ചെങ്ങന്നൂരിൻെറ ശിഷ്യന്മാരാണ്.

# 22. വെച്ചൂർ രാമൻപിള്ള

കഥകളിവേഷങ്ങളിൽ ഏററവും ഭയാനകമായതു ചുവന്ന താടിയാണല്ലോ. ഓരോ കഥകളിസംഘത്തിലും ഈ വേഷത്തിന്നുവേണ്ടി ഓരോ വിപുലകായന്മാർ ഉണ്ടായിരിക്കും. തെക്കൻവേഷക്കാരിൽ ഏററവും ഭയങ്കരമായിട്ടുള്ള ചുവന്ന താടിയെ സംബന്ധിച്ചിടത്തോളം ചരിത്രം സൃഷ്ടിച്ച ഒരു വ്യക്തിയാണു് പരേതനായ വെച്ചൂർ രാമൻപിള്ള. ആറടി നാലിഞ്ചു പൊക്കവും വിസ്തൃതമായ മുഖവും ചക്കലക്കപോലുള്ള ഭുജങ്ങളും ഉഗ്രമായ അട്ടഹാസത്തിന്നുള്ള കെല്പും വെച്ചൂരിന്നു ദൈവദത്തമാണു്. 'പൊടിപ്പ്' എന്നു പറയപ്പെടുന്ന വലിയ കിരീടം സാധാരണ ചുവന്ന താടിവേഷക്കാൎക്കു് ഒരു വലിയ ഭാരമാണു്. എന്നാൽ നമ്മുടെ പിള്ളയ്ക്കു ശിരോഭൂഷണവും. മററു താടിവേഷക്കാർ അഷ്ടകലാശം നിൎവ്വഹിക്കേണ്ടിവരുമ്പോൾ വളരെ ക്ലേശിക്കും. എന്നാൽ ബാലിവേഷത്തിൽ രാമൻപിള്ള അമ്മാനയാടുന്ന ലാഘവത്തോടുകൂടിയാണു് അഷ്ടകലാശവും വലിയ കലാശവും ചവിട്ടുന്നതു്. രംഗത്തുള്ള ഉറക്കംതൂക്കികളെ ഉണൎത്തുവാൻ അദ്ദേഹത്തിന്റെ അലൎച്ച് തികച്ചും പൎയ്യാപ്തമാണു്. പെട്ടെന്നു് ഉണരുമ്പോൾ ആ ഭയങ്കരരൂപം കണ്ടു ബോധക്ഷയം വരാതിരുന്നാൽ ഭാഗ്യമെന്നേ പറയേണ്ടതുള്ളു.

1065 മിഥുനം 25-ാംതീയതിയാണു് കഥാനായകന്റെ ജനനം. അമ്മ വൈക്കംതാലൂക്കിൽ ചിറയ്ക്കലായ വലിയപറമ്പുവീട്ടിൽ കുട്ടിയമ്മയും അച്ഛൻ മൈലക്കോട്ടില്ലത്തു കൃഷ്ണൻനമ്പൂതിരിയും ആയിരുന്നു.

നമ്പൂതിരി മകനെ ആറാംക്ലാസ്സുവരെ പഠിപ്പിച്ചു. എന്നാൽ കുട്ടിക്കു പഠിക്കുന്നതിലല്ല താല്പര്യം കണ്ടതു്. കഥകളി എവിടെ ഉണ്ടെങ്കിലും ഈ ലേഖകനെപ്പോലെ മുൻപന്തിയിൽ അവനെ കാണാതിരിക്കുകയില്ല എന്നായി. ചെറിയ മുത്തശ്ശിയുടെ മകനായി കൃഷ്ണപിള്ള എന്നൊരു കഥകളിനടൻ ഉണ്ടായിരുന്നു. ബ്രാഹ്മണൻ, സ്ത്രീ എന്ന വേഷങ്ങൾക്കു പ്രസിദ്ധനായിരുന്ന അദ്ദേഹം കഥാകാരന്റെ കലാവാസനയെ പരിപോഷിപ്പിച്ചു.

ജന്മസിദ്ധമായ കളിഭ്രാന്തു് മൂത്തുതുടങ്ങി. പഠിത്തത്തിൽ അശ്രദ്ധയും. അച്ഛന്റെ വടിയുടെ രുചിയും അനുഭവിച്ചുതുടങ്ങി. പിന്നീടു പഠിക്കാൻ ഒരു സംസ്കൃതവിദ്യാലയത്തിലേക്കയച്ചു. അങ്ങനെയിരിക്കെ സ്ക്രൂളിൽ അടയ്ക്കാൻ കൊടുത്ത ഫീസുംകൊണ്ടു കുട്ടി കമ്പിനീട്ടിക്കളഞ്ഞു.

അതിൽപിന്നെ വടക്കാഞ്ചേരിക്കാരനായ ഒരു നമ്പീശന്റെ ശിഷ്യത്വംസ്വീകരിച്ചു ചെണ്ടമേളം, മദ്ദളംവായന, കഥകളിപ്പാട്ടു് എന്നിവ അഭ്യസിച്ചു. അക്കാലത്തു് അയ്യപ്പക്കുറുപ്പ് എന്ന ഒരു കഥകളിവിദഗ്ദ്ധൻ നീലംപേരൂരിൽ താമസിച്ചിരുന്നു. എല്ലാ വേഷങ്ങൾക്കും പ്രസിദ്ധനും വിശിഷ്യ നരസിംഹവേഷത്തിനു കേളികേട്ടവനുമായിരുന്നു. കുറുപ്പാശാൻ ഇദ്ദേഹത്തെ കച്ചകെട്ടിച്ചു. ഒരുമാതിരി അഭ്യസനമായപ്പോൾ പ്രഹ്ളാദചരിതം, കുചേലവൃത്തം എന്നീ കഥകൾ ആടുവാനുള്ള കോപ്പുകളുമായി മൂകാംബിയിൽ പോയി നാല്പത്തൊന്നുദിവസം ഭജനംനടത്തി. അതു കഴിഞ്ഞു മൂകാംബികയുടെ മൂലസ്ഥാനമായ കുടശാദ്രിയിൽ ചെന്നു മൂന്നുദിവസം പൂർണ്ണ ഉപവാസംചെയ്തു. അതൊരു

തപസ്സുതന്നെയായിരുന്നു. ഇത്രയും കഴിഞ്ഞപ്പോൾ രാമൻ പിള്ളയ്ക്കു് നരസിംഹവേഷം കെട്ടാം എന്നൊരു തോന്നലു ണ്ടായി.

ഇദ്ദേഹത്തിൻെറ ചുവന്ന താടിവേഷം കണ്ട ദിവസം തന്നെ തിരുവനന്തപുരം കഥകളിയോഗംവിചാരിപ്പുകാരൻ നമ്മുടെ കഥാതന്തുവെ ഒന്നാംഗ്രേഡ് കഥകളിനടനായി നിയമനംചെയ്തു. അങ്ങനെയാണ് വെച്ചൂരു് കൊട്ടാരംകഥകളിനടനായതു്.

1935 ജനുവരിയിൽ മഹാകവി വള്ളത്തോളിൻെറ നേതൃത്വത്തിൽ കലാമണ്ഡലം കളിയോഗത്തോടൊന്നിച്ചു് ഇദ്ദേഹം റങ്കൂൺവഴി സിംഗപ്പൂരിലെത്തി. അവിടെ കഥ നടക്കുകയാണ്, പ്രഹ്ളാദചരിതം. അടുത്ത രംഗം നരസിംഹാവതാരമാണെന്നും ജനങ്ങൾ മാറി കരുതിയിരിക്കണമെന്നും നിർവ്വാഹകൻ പ്രേക്ഷകർക്ക് മുന്നറിവുകൊടുത്തു. ഒരു മനുഷ്യൻതന്നെയാണല്ലോ വേഷംകെട്ടുന്നതു് എന്നു വിചാരിച്ചു സദസ്യർ ഉദാസീനരായിരുന്നു.

തൂണു പിളൎന്നുവീണു. തെള്ളിപ്പൊടി തെറിപ്പിച്ചു. ഉജ്ജ്വലിപ്പിച്ചഅഗ്നിശിഖകൾക്കിടയിൽ രൂക്ഷസ്ഫുലിംഗങ്ങൾ വമിക്കുന്ന രണ്ടു വട്ടക്കണ്ണുകൾ കാണാറായി. ബ്രഹ്മാണ്ഡഭേദകമായ ഗർജ്ജനത്തോടുകൂടി സാലഭ്രമസദൃശനായ നരസിംഹം ആവിർഭവിച്ചു. അതാ വിളക്കിന്നുമുമ്പിൽ മുൻസീററിൽ ഇരുന്ന വീരന്മാർ ബോധംകെട്ടുവീഴുന്നു. കമ്മിററിപ്രസിഡൻറായിരുന്ന ഗവൎണ്ണർ ബോധക്ഷയം തീൎന്നപ്പോൾ ഒരു സ്വൎണ്ണമെഡലും വിലപിടിച്ച ഒരു പട്ടും വെച്ചൂരിന്നു വെച്ചുകൊടുത്തു.

അസുരവധം കഴിഞ്ഞു് അരങ്ങത്തു സ്ഥിതിചെയ്യുന്ന ആ മൂത്തിയുടെ ക്രോധം ശമിപ്പിക്കാൻ സാക്ഷാൽ ലക്ഷ്മീദേവിക്കുപോലും സാദ്ധ്യമായില്ല. ഭക്തനായ പ്രഹ്ലാദൻ നമസ്കരിച്ചു സ്തോത്രംചെയ്തുതുടങ്ങുന്നു. കോപം ക്രമേണ ശമിക്കുന്നു. ഭക്തവത്സലൻ രണ്ടു കൈകൊണ്ടും ബാലനെ വാരിയെടുത്തു് ആശ്ലേഷിച്ചു മടിയിൽ കിടത്തി തഴുകുന്ന രംഗം കണ്ടവരിൽ സന്തോഷാശ്രു പൊഴിക്കാത്തവർ ആരുംതന്നെ ഉണ്ടായിരുന്നില്ല.

ബാലി, വീരഭദ്രൻ, ത്രിഗത്തൻ മുതലായ ചുവന്ന താടിവേഷങ്ങൾക്കും കലി മുതലായ കറുത്ത താടിക്കുംമാത്രമായിരുന്നു അദ്ദേഹത്തിന്റെ പ്രസിദ്ധി. മിനുക്ക് ഒഴികെ ഏതു വേഷവും അദ്ദേഹത്തിനു യോജിക്കും. അംബരീഷചരിതത്തിലെ യവനൻ, കീചകവധത്തിലെ വലലൻഎന്നീ വേഷങ്ങളും അദ്ദേഹം കെട്ടിയിരുന്നു കരിയും നിണവും വളരെ ഭീകരമാണു്.

ഇദ്ദേഹത്തിനു് അഞ്ചു് ആൺമക്കളും രണ്ടു പെൺമക്കളുമാണുള്ളതു്. ഇദ്ദേഹത്തിന്റെ സീമന്തപുത്രനാണു് തിരുവനന്തപുരം അമേച്വർനടന്മാരിൽ അഗ്രഗണ്യനായ ശ്രീമാൻ ടി. ആർ. സുകുമാരൻനായർ.

---

# 23. മാങ്കുളം വിഷ്ണുനമ്പൂതിരി

കഥകളിയിൽ ഏതു വേഷവും കെട്ടി ആടുന്നതിന്നു കെല്പുള്ള ഒരു നടനാണ് മാങ്കുളം. ഇല്ലം കാർത്തികപ്പള്ളി ത്താലൂക്കിലാണ്. അച്ഛൻ ഒരു കഥകളിനടനായിരുന്നു. അദ്ദേഹത്തിൻെറ ഇല്ലത്തു് ഊണുകഴിച്ചു താമസിച്ചിരുന്ന കീരിക്കാട്ടു ശങ്കരപ്പിള്ളയാണ് ആദ്യമായി വിഷ്ണുനമ്പൂതിരി യെ കഥകളി അഭ്യസിപ്പിച്ചതു്. ശങ്കരപ്പിള്ള ഒരു കവി യുംകൂടി ആയിരുന്നതിനാൽ വിഷ്ണുനമ്പൂതിരിക്കു സാഹി ത്യാഭിരുചിയും ജാതമായി. ഗുരുവും ശിഷ്യനും കേരളമൊ ട്ടുക്കു സഞ്ചരിച്ചു വിവിധരീതിയിലുള്ള രംഗപ്രയോഗങ്ങൾ കണ്ടു മനസ്സിലാക്കി. കീരിക്കാട്ടു വേലുപ്പിള്ള, തോട്ടം പോററി, ചെന്നിത്തല കൊച്ചുപിള്ളപ്പണിക്കർ എന്നിവ രുടെ ശിഷ്യത്വംകൂടി ലഭിച്ചപ്പോൾ മാങ്കുളം കഥകളിയിൽ സവ്യസാചിയായി പരിണമിച്ചു.

ആദികാലത്തു മാങ്കുളം സ്ത്രീവേഷമായിരുന്നു കെട്ടിയി രുന്നതു്. നല്ല വെളുത്ത നിറവും സൗമ്യമായ മുഖഭാവവും. അദ്ദേഹത്തിൻെറ രംഭ മുതലായതു് സ്ത്രീവേഷങ്ങളെ പ്രശ സ്തമാക്കി.

1114-ൽ സ്ത്രീവേഷം നിർത്തൽചെയ്തു. ഉടനെ സ്വീകരിച്ച 'പച്ച' ഇന്നും പ്രശസ്തിയോടെ നില്ക്കുന്നു. ഒന്നാം ദിവസത്തെ കഥയിൽ അദ്ദേഹത്തിൻെറ നളൻ കണ്ടിട്ടുള്ള വർ ആ കലാസമ്പന്നനെ ഒരുകാലത്തും മറക്കുകയില്ല. 'പ്രിയമാനസാ' എന്ന പദമാടുന്നതു കാണേണ്ടതാണ്. ഹംസം അദ്ദേഹത്തിൻെറ ഗുരുനാഥൻ കുഞ്ഞൻപ

ണിക്കരും. ഇവർതന്നെയാണ് നളചരിതം ഒന്നാംദിവസത്തെ കഥ ഇന്നു കാണുന്ന വിധത്തിൽ ചിട്ടപ്പെടുത്തിയതു്.

"വിധുമുഖിയുടെ രൂപവിധുരതയോടു മമ വിധുരത വന്നു; കൃത്യചതുരത പോയി" എന്ന ഭാഗം ഇത്ര സമർത്ഥമായി അഭിനയിപ്പാൻ ഇന്നു കലാമണ്ഡലം കൃഷ്ണൻനായൎക്കേ സാദ്ധ്യമുള്ളു.

മഹാവിഷ്ണുവിൻെറ ദശാവതാരങ്ങളിൽ പ്രശസ്തമായതു ശ്രീകൃഷ്ണനാണല്ലോ. അതുപോലെ വിഷ്ണുനമ്പൂതിരിയുടെ വേഷങ്ങളിൽ മുൻപിൽ നില്ക്കുന്നതു ശ്രീകൃഷ്ണനാണു്. അദ്ദേഹത്തിൻെറ അഭിനയവൈദഗ്ദ്ധ്യം മനസ്സിലാക്കണമെങ്കിൽ ബൃഹന്നള കാണുകതന്നെ വേണം. മാങ്കുളത്തിൻെറ അംബരീഷനും തഥൈവ.

സമയോചിതമായ മനോധർമ്മപ്രയോഗവും അവിടത്തെ കൂടപ്പിറപ്പാണു്. ശ്രീകൃഷ്ണൻെറ രഥം മിക്കവാറും കെട്ടിക്കഴിഞ്ഞു അപ്പോഴാണു ദ്രൗപദിയുടെ വരവു്. അവർ തമ്മിലുള്ള സംഭാഷണവും കഴിഞ്ഞു. ഇനി ഹസ്തിനപുരത്തിലേയ്ക്കു പുറപ്പെടുകയല്ലേ വേണ്ടൂ. മാങ്കുളത്തിൻെറ ശ്രീകൃഷ്ണനു് ഒരു ജോലികൂടിയുണ്ടു്. ഗരുഡനെ വരുത്തി ധ്വജാഗ്രത്തിൽ പ്രതിഷ്ഠിക്കുന്ന ജോലിതന്നെ. ഭഗവത്കൃത്യം എത്ര ഹൃദയാവർജ്ജകമായിട്ടാണു മാങ്കുളം നിർവ്വഹിക്കുന്നതു്!

സൗഗന്ധികത്തിൽ ഭീമസേനൻെറ വേഷം കെട്ടുന്ന നടന്മാർ ചിട്ടയനുസരിച്ചുള്ള വനവർണ്ണനമാത്രമേ ചെയ്യാറുള്ളൂ. ചിലപ്പോൾ നമ്പ്യാരുടെ വർണ്ണനകൂടി അഭിനയിച്ചു

ക്കും. എന്നാൽ ഗന്ധമാദനസീമകളിൽ പ്രവേശിക്കുന്ന മാങ്കുളത്തിൻെറ ഭീമസേനനാകട്ടെ,

കൊന്നോരു കുംഭിയുടെ കുംഭതടാസ്രബിന്ദു
കോലുന്ന കാലടികൾ മഞ്ഞിൽ മറഞ്ഞപോളും
കാട്ടാളരിങ്ങു നഖരന്ധ്രനിരസ്തമായ
മുന്മുത്തുനോക്കിയറിയുന്നു മൃഗേന്ദ്രമാർഗ്ഗം

എന്നും,

ഗാനങ്ങൾചെയ്യതിനൊരുങ്ങിയ കിന്നരക്കു
താനപ്രദാനമിവനേററതുപോലെ തോന്നും

എന്നും മററുമുള്ള പദങ്ങളും ആടാറുണ്ട്.

തകഴി കുഞ്ചുക്കുറുപ്പിൻെറ കുചേലനും മാങ്കുളത്തിൻെറ ശ്രീകൃഷ്ണനുമായാൽ കുചേലവൃത്തം നന്നാവാൻ പിന്നെ ഒന്നുംതന്നെ വേണ്ട. കുഞ്ഞൻപണിക്കരുടെ ദുർവ്വാസാവും മാങ്കുളത്തിൻെറ ധർമ്മപുത്രരുമായാൽ കിർമ്മീരവധം കേമമാവും. മാങ്കുളം അർജ്ജുനനായും പണിക്കർ മാതലിയായും അഭിനയിച്ചാൽ കാണികളുടെ കണ്ണും കരളും കുളിരും. സന്താനഗോപാലത്തിൽ കുറിച്ചി ബ്രാഹ്മണനായും തിരുമേനി അർജ്ജുനനായും അഭിനയിച്ച രംഗം തകത്തും ധാരാളം കണ്ടവരുണ്ട്.

ചെങ്ങന്നൂർ രാമൻപിള്ള കഴിഞ്ഞാൽ കത്തിക്കു ഖ്യാതിപെററതു കവളപ്പാറ നാരായണൻനായർ ആയിരുന്നുവല്ലോ. അദ്ദേഹത്തിൻെറ കാലശേഷം ഏതാണ്ട് ചെങ്ങന്നൂരിനോട്ടു കത്തിക്കു കിടനില്ക്കാൻ മാങ്കുളമേയുള്ളു. എന്നാൽ മാങ്കുളത്തിന് വീരത്തെക്കാൾ സ്ഥായി ശൃംഗാരമാണ്.

കരി തിരുമേനിക്ക് ഇഷ്ടമല്ല. കഷ്ടിച്ചു കാട്ടാളൻ കെട്ടിയെന്നുവന്നേക്കാം.

വിനയം, ഈശ്വരഭക്തി, കൃത്യനിഷ്ഠ എന്നീ ഗുണങ്ങൾ അവിടേയ്ക്കു സ്വതസ്സിദ്ധമാണ്. മററു നടന്മാരെ പുച്ഛരസത്തോടുകൂടി വീക്ഷിക്കുക, അഡ്വാൻസ് വാങ്ങീട്ട് കളിസ്ഥലത്തു ചെല്ലാതിരിക്കുക, ഒടുവിൽ എന്തെങ്കിലും ഒഴികഴിവുപറഞ്ഞു് ഒഴിഞ്ഞുമാറുക ഇതൊന്നും അവിടത്തെ തീണ്ടിയിട്ടില്ല. വിസ്തൃതമായ വക്ഷസ്സും, സ്വർണ്ണവർണ്ണവും, തോൾവരെ വളത്തിയിരിക്കുന്ന തലമുടിയും, സാത്വികം തുളുമ്പുന്ന മുഖവും അവിടത്തെ പ്രത്യേകതയാണ്.

കഥകളിയുടെ അഭിവൃദ്ധിക്കുവേണ്ടി മാങ്കുളം വളരെ പരിശ്രമിക്കുന്നുണ്ട്. 1126-ൽ നളചരിതം കഥ പതിന്നാലു രംഗങ്ങളിലാക്കി അഭിനയിച്ചു് എടുത്തിരുന്ന ചിത്രങ്ങൾ മലയാളരാജ്യം വിശേഷാൽപ്രതിയിൽ ചേൎത്തിരുന്നതു വായനക്കാർ ഓക്കുന്നുണ്ടായിരിക്കാം. അതിന്നു കാരണഭൂതൻ മാങ്കുളമാണ്. ആട്ടക്കഥനിൎമ്മാണത്തിലും അദ്ദേഹം ഏതു കവിയേയും സഹായിക്കാൻ സന്നദ്ധനാണ്. അദ്ദേഹത്തിൻെറയും സഹോദരനായ കൃഷ്ണൻനമ്പൂതിരിയുടെയും സഹായത്തോടുകൂടിയാണ് ഒരാൾ രണ്ടു വ്യാഴവട്ടത്തിനുമുമ്പു് ഒരു ആട്ടക്കഥ രചിച്ചതു്. ആ ഉപകാരസ്മരണ ഇല്ലാത്തതോ പോകട്ടെ, ബ്രാഹ്മണവിദ്വേഷിയായ ആ വൃദ്ധനും അദ്ദേഹത്തിൻെറ പുത്രന്മാരെന്നു പറയപ്പെടുന്ന ചെറുപ്പക്കാരും ഇന്നും മാങ്കുളത്തിനെ സ്ഥാനത്തും അസ്ഥാനത്തും അധിക്ഷേപിച്ചു സംസാരിക്കുന്നു എന്നു കേൾക്കുന്നതാണ് നമുക്കു സങ്കടം. എന്നിട്ടും തിരുമേനിക്ക് അവരോടു വിദ്വേഷത്തിൻെറ കണികപോലുമില്ല.

ആറന്മുള ഗോപിനാഥൻനായർ, വടശ്ശേരി കേശവൻപോററി, മാധവൻകുട്ടി എന്നീ യുവാക്കന്മാർ അവിടത്തെ ശിഷ്യരാണ്. കൊട്ടാരം കളിയോഗത്തിൽ ഒന്നാം ഗ്രേഡ്നടനായ ശ്രീ മാങ്കുളത്തിനു അജ്ജുനന്നു പാശുപതം നല്കിയ പരമശിവൻ ആയുരാരോഗ്യൈശ്വര്യങ്ങൾ പ്രദാനംചെയ്യാൻ നാം പ്രാത്ഥിക്കുക.

---

# 24. മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കർ

കഥകളിയിൽ അനല്പമായ കേളി സമ്പാദിച്ചിരുന്ന മാത്തൂർ കുഞ്ഞുപിള്ളയുടെ ജനനം ആയിരത്തിഅമ്പതിനോടടുത്താണ്. ആയുർവേദജ്ഞാനിയായിരുന്ന അദ്ദേഹത്തിൻെറ അച്ഛൻ മരിച്ചതു് 1085 മീനത്തിലാണെന്ന് അറിയുന്നു. വിദ്യാഭ്യാസവിഷയത്തിൽ പ്രഥമഗുരു അച്ഛൻ തന്നെ. ഉത്തമസാഹിത്യം രചിക്കുവാനുള്ള സംസ്കൃതഭാഷാജ്ഞാനം പണിക്കർക്കുണ്ടായിരുന്നു.

മാത്തൂർകളരി വളരെ പഴക്കമുള്ള ഒന്നാണ്. സാധാരണയായി നായർകുടുംബങ്ങളിൽ പരദേവതയായ ഭഗവതിയുടെ ആലയമാണല്ലൊ കളരി എന്നു പറയുന്നതു്. ആ കളരിയിലെ ഗുരുനാഥൻ ശങ്കുപ്പിള്ള എന്നൊരാൾ ആയിരുന്നു. അദ്ദേഹത്തിൻെറ കീഴിലാണു കഥാനായകൻ ആട്ടം പഠിച്ചുതുടങ്ങിയതു്. ഗുരു ശിഷ്യന്നു് ഓരോ എണ്ണവും പ്രത്യേകനിഷ്കൃഷ്ടയോടുകൂടി പഠിപ്പിച്ചുവന്നിരുന്നു. അതിൻെറ ഫലം തിരിയിൽനിന്നു കൊളുത്തിയ പന്തംപോലെ. കൈയ്യും മെയ്യും യാതൊരു കോട്ടവുംതട്ടാതെയുള്ള പണിക്കരുടെ ആട്ടം കണ്ടു ഗുരുനാഥൻ സന്തോഷിച്ചു.

ഇക്കാലത്തു വേറെയൊരു യോഗ്യനായ നടനായിരുന്നു കുമരഞ്ചിറ കുഞ്ഞുപിള്ള. നല്ല വാസനാബലമുള്ള നടനായിരുന്നു അദ്ദേഹവും.

പണിക്കർക്ക് ഏതു് ആദ്യവസാനവേഷവും കെട്ടി ആടാൻ കഴിയുമെന്നു ഗുരുജനങ്ങൾക്കു ബോദ്ധ്യമായി. എന്നാൽ ധാരാളം അരങ്ങു കിട്ടുവാൻ സാദ്ധ്യതയുള്ള ഒരു

കളിയോഗത്തിൽ ചേൻനടക്കാതെ തൻെറ വിദ്യയെ വിജ്ഞന്മാരാൽ അഭിനന്ദിപ്പിക്കുവാൻ എങ്ങനെ സാധിക്കും? മാത്തൂർയജമാനൻെറ ഒരു മകൻ സാധാരണ ആട്ടക്കാരെപ്പോലെ നടന്നു മേളപ്പദം വാങ്ങുന്നതു കുടുംബ സ്ഥിതിക്കു യോഗ്യമല്ലല്ലോ.

കണ്ടിയൂർപപ്പുപിള്ള എന്നൊരു വിദ്വാൻെറ പിൻഗാമിയായിട്ടു വളരെക്കാലം ആദ്യവസാനവേഷക്കാരനായി നടന്നശേഷം കുറച്ചു് വിശ്രമിക്കണമെന്നു മുൻപറഞ്ഞ കുമരഞ്ചിറ പിള്ള തീച്ച്യയാക്കിയപ്പോൾ തോപ്പിലെ കളിയോഗത്തിൽ ഒരു ആദ്യവസാനക്കാരനില്ലാതെ കുറച്ചുകാലം കഴിയേണ്ടിവന്നു. ഈ ന്യൂനത പരിഹരിക്കാൻ ആളെ അന്വേഷിച്ചുവരുന്ന കൂട്ടത്തിലാണു് മാത്തൂരിൽ ഒരാളുണ്ടെന്നറിഞ്ഞു തോപ്പിലെ കാരണവൻ പണിക്കർ അങ്ങോട്ടു പോയതു്. അതിന്നുമുമ്പുതന്നെ മാത്തൂരെ വലിയ യജമാനനും പണിക്കരും സ്നേഹിതരായിരുന്നു. മാത്തൂരിൻെറ ക്ഷണമനുസരിച്ചു പണിക്കർ കുറച്ചുദിവസം അവിടെ താമസിച്ചു. കുഞ്ചുപിള്ളയുടെ ആട്ടത്തിൻെറ സ്വഭാവം കാണാനായിരുന്നു ഇതു്.

ബകവധത്തിൽ ഭീമൻ, കാലകേയവധത്തിൽ അജ്ജുനൻ, ചെറിയ നരകാസുരൻ, പൌണ്ഡ്റകവധത്തിൽ ബലഭദ്രൻ, രുഗ്മിണീസ്വയംവരത്തിൽ സുന്ദരബ്രാഹ്മണൻ ഈ ആട്ടങ്ങൾ കണ്ടു പണിക്കർ നന്നെ രസിച്ചു. ഒടുവിൽ വന്നതിൻെറ ഉദ്ദേശം കുഞ്ചുപിള്ളയുടെ അച്ഛനോടു പറഞ്ഞപ്പോൾ അദ്ദേഹത്തിന്നു തൻെറ മകനെ അങ്ങനെ വിടുന്നതിന്നു് ഇഷ്ടം കണ്ടില്ല; എങ്കിലും പണിക്കരുടെ ചാടുവ

ചനങ്ങളാൽ ആ യാഥാസ്ഥിതികൻെറ മനസ്സിനു പിന്നീടൊരു മാററംവന്നു. അങ്ങനെയാണു തോപ്പിലെ യോഗത്തിൽ കുഞ്ഞുപിള്ള കടന്നുകൂടിയതു്. അനന്തരം അച്ഛൻെറയും ഗുരുജനങ്ങളുടെയും അനുഗ്രഹം സമ്പാദിച്ചു കുമരഞ്ചിറ ആടിയിരുന്ന സ്ഥാനത്തു വന്നുചേൻു.

പ്രഥമദൃഷ്ടയിൽതന്നെ തോപ്പിലെ കാരണവക്കു കുഞ്ഞുപിള്ളപ്പണിക്കരുടെ ഭക്തിവിനയാദരങ്ങൾ കണ്ടു വളരെ തൃപ്തിയായി. ആ കുടുംബത്തിലെ ഒരംഗം എന്നപോലെയാണു് പിള്ളയുടെ പിന്നീട്ടുള്ള പെരുമാററം.

പിള്ള അവിടെ വന്നു് ആദ്യം കെട്ടിയ വേഷം വൃഷപർവ്വാവു് ആയിരുന്നു. വലിയ ആട്ടം, പടപ്പുറപ്പാടു മുതലായതു കഴിഞ്ഞു് കേകിനൃത്തം തുടങ്ങുകയായി. തിരുവല്ലാവഴിയും തകഴിവഴിയുമുള്ള നൃത്തമായിരുന്നു അവിടെ നടപ്പിൽ ഉണ്ടായിരുന്നതു്. അതു കണ്ടുപരിചയപ്പെട്ടവക്കു് ഇതൊരു പുത്തൻ രീതിയിലുള്ളതായി തോന്നി. വിളക്കിൻെറ രണ്ടു ഭാഗത്തും അരങ്ങിനോടു് അടുത്തുവരുമ്പോൾ രംഗത്തേയ്ക്കു് ഒന്നു നോക്കിയിട്ടാണു പന്നെയും പറന്നുതിരിയുന്നതു്. ആ നോട്ടത്തിൽ മയൂരദൃഷ്ടി നമുക്കു ദൃശ്യമാകും. മുഖത്തു ചുണ്ടുണ്ടെന്നും നമുക്കു തോന്നും. ഇതിൻെറ പരിപൂർണ്ണത കണ്ടു് അഭിജ്ഞന്മാർ 'ബലെ' പറഞ്ഞുപോയി.

പണിക്കർ കീരിക്കാട്ടുവരുമ്പോൾ വയസ്സ് 25 കാണും. നല്ല പ്രായം. വെളുത്ത നിറം. ദേഹം കൃശമല്ല, സ്ഥൂലവുമല്ല. ഉയരം ആറടിയിൽ കൂടും. അതിനൊത്ത വണ്ണവും. ആകപ്പാടെ അഴകുള്ള ഒരു ആകൃതി. പച്ചവേഷങ്ങളേ സാധാരണ കെട്ടാറുള്ളുവെങ്കിലും മിനുക്കുവേഷങ്ങളും

മുനിവേഷങ്ങളും അല്പസ്വല്പം കെട്ടിയിരുന്നു. ഒരിക്കൽ നരകാസുരവധത്തിൽ നക്രതുണ്ഡിയായും കെട്ടുകയുണ്ടായ ത്രെ. സ്വർഗ്ഗവർണ്ണന നക്രതുണ്ഡിതന്നെ കഴിച്ചതിനാൽ നരകാസുരന്ന് ആ ഭാഗം ലാഭമായി.

ഒരിക്കൽ ദുശ്ശാസനവധം നടക്കുന്നു. കുഞ്ചുപിള്ള ഭീമസേനൻ. ദുശ്ശാസനൻ കേശവപ്പണിക്കർ എന്നൊരു മഹാവീരൻ. രണ്ടുപേരും മാറിമാറി ഓരോ അടവുകളും അഭ്യാസമുറകളും അരങ്ങത്തു തകൎക്കുന്നു. ഒടുവിൽ ദുശ്ശാസന നെ താഴെയിട്ടു മാറു കീറുന്ന ആട്ടമായി. ദുശ്ശാസനൻെറ ആ കിടപ്പിൽ ഭീമൻ ഒരു കാൽ ദുശ്ശാസനൻെറ കാലിന്റെ മീതെ സൗകൎയ്യംപോലെ വെച്ചിരിക്കുമെന്നല്ലാതെ ബലമാ യി അമൎത്തിപ്പിടിക്കുക പതിവില്ലല്ലോ. രക്തം പുരട്ടി തലമുടി കെട്ടിക്കാനായിട്ടു പാഞ്ചാലി വന്നപ്പോൾ ദുശ്ശാസ നൻ തൻെറ ഇടകൊണ്ടു മേലോട്ട് ഒന്നു കുതിച്ചു. ഭീമൻ പുറകോട്ട് ഒന്നു മലച്ചതല്ലാതെ വീണില്ല. കേശവപ്പണി ക്കർ എന്താണു പതിവില്ലാത്ത ഒരാട്ടം ആടിയതെന്നു കുഞ്ചുപിള്ള പിന്നീടു ചോദിച്ചപ്പോൾ ദുശ്ശാസനൻ തൻെറ പ്രാണൻ പോകുന്നതുവരെ പാഞ്ചാലി എന്നു കേട്ടാൽ അവളെ ഹിംസിക്കാൻ ഒരുമ്പെടുമെന്നു ഭീമൻ കരുതേണ്ട തായിരുന്നു എന്നായിരുന്നുവത്രെ മറുപടി.

കുഞ്ചുപിള്ള എല്ലാ വേഷവും കെട്ടാറുണ്ടെങ്കിലും ഉത്ഭവം, ബാലിവിജയം, രാവണവിജയം, കാൎത്തവീൎയ്യ വിജയം, തോരണയുദ്ധം ഇവയിലെ രാവണനാണു പ്രധാ നം. ആവശ്യത്തിലധികം അരങ്ങു മുഷിപ്പിക്കുന്ന സമ്പ്ര ദായം അദ്ദേഹത്തിന്ന് ഇല്ലതന്നെ.

ഇതുസംബന്ധിച്ച് ഒരിക്കൽ തോട്ടം പോററിയെ പണിക്കർ വാത്സല്യപൂർവ്വം ഇപ്രകാരമായിരുന്നു ഗുണദോഷിച്ചത്:

"കഥകളി നിഷ്കൃഷ്ടയായി പഠിച്ചവർ കുഞ്ഞിനോടു തുല്യമായിട്ടു പറയാനാരുമില്ല. കുഞ്ഞിന് അറിഞ്ഞുകൂടാത്തതോ പ്രയോഗിക്കാൻ കഴിയാത്തതോ യാതൊരെണ്ണവും ആട്ടത്തിലില്ല. എന്നാലിതെല്ലാം പ്രയോഗിക്കുന്നതിന് ഒരു കണക്കുവേണം. അതില്ലാതെ വിസ്തരിച്ചാടി അരങ്ങു മുഷിപ്പിക്കുന്നു എന്നും പുറമേ വരുന്ന വേഷക്കാൎക്ക് ആടാൻ സമയം കിട്ടുന്നില്ലെന്നും പരക്കെ ആളുകൾ സംസാരിപ്പാനിടവരുത്തരുത്. അതിനാവശ്യവുമില്ല. നാം ഒരു കാര്യം എപ്പോഴും ഓൎക്കണം. ഒരു അരങ്ങ് ഒരു വേഷക്കാരനുമാത്രം ആടാനുള്ളതല്ല. നമുക്കു നിശ്ചയിക്കുന്ന വേഷത്തിന്റെ ആട്ടമെല്ലാം കണക്കായിട്ട് ആടുവാൻ ഇത്ര സമയം വേണമെന്ന് ഒരു കണക്കുവെയ്ക്കണം. അതിനകത്ത് എല്ലാമാടുകയുംവേണം. നാം പഠിച്ചിട്ടുള്ളതെല്ലാം ഒരു അരങ്ങത്തു കാണിക്കാനൊരുങ്ങരുത്. അപ്രധാനമായ ഭാഗങ്ങളെ ത്യജിക്കണം. രംഗവാസികളുടെ ഇഷ്ടാനിഷ്ടങ്ങൾ മനസ്സിലാക്കണം. ഏതും അധികമായാൽ മുഷിയുമല്ലോ. നാം ഒരു വിദ്യ അഭിനയിച്ച് രംഗത്തു പ്രയോഗിക്കുന്നത് ജനങ്ങളെ രസിപ്പിക്കാനാണ്. മുഷിപ്പിക്കാനല്ല. ഇത്രയും പറവാനുള്ള ചുമതല എനിക്കുണ്ടെന്നു കുഞ്ഞിന് അറിയാമല്ലോ."

ഈവക ഉപദേശം അറിയാതിരുന്നതുകൊണ്ടാണ് മററ് എന്തു യോഗ്യതയുണ്ടെങ്കിലും പട്ടിയ്ക്കാന്തൊടിക്കും മററുചിലൎക്കും മാന്യത മട്ടമായിപ്പോയത്.

ഇതിനുപുറമേ കുഞ്ഞുപിള്ള ഗുരുത്വമുള്ളവനാണെന്നതിന്ന് ഒരു സംഗതി പറയാം. കൃഷ്ണപിള്ള എന്ന ഒരുഗുരുനാഥൻ രോഗശയ്യയിൽ കിടന്നപ്പോഠം അവിടെച്ചെന്നു വേണ്ട ശുശ്രൂഷകഠം ചെയ്യാനുള്ള ഭ ഗ്യം കഥാനായകനു ലഭിച്ചു. അർജ്ജുനൻെറ ആട്ടത്തിനു തൻെറ അനുഗാമി കുഞ്ഞുപിള്ളതന്നെയാണെന്നും മററും അനുഗ്രഹിച്ചതുകൂടാതെ തൻെറ കഴുത്തിൽ ധരിച്ചിരുന്ന പഞ്ചമുഖരുദ്രാക്ഷം പണിക്കരുടെ കഴുത്തിൽ ഇട്ടുവിക്കുകയുംചെയ്തു. ഇങ്ങനെയുള്ള ഗുരുക്കളുടെ അനുഗ്രഹം ധാരാളം കഥാനായകനു കിട്ടിയിട്ടുണ്ട്.

'ജനക തവ ദശ്നം' എന്ന രംഗം അത്യന്തം സ്തുത്യഹംതന്നെ. വില്ലിൻെറയും അമ്പിൻെറയും അഗ്രം കിരീടത്തോടു ചേത്തുപിടിച്ചു സാവധാനത്തിൽ ക്രമേണ വട്ടക്കാലിൽ താണിട്ടു സാഷ്ടാംഗം നമസ്കരിക്കുന്നതും താണുവന്ന കണക്കിൽതന്നെ ക്രമേണ ഉയന്നുവരുന്നതും ഏതു കാണികളേയും വിസ്മയിപ്പിക്കും. ഇതുപോലെതന്നെ സ്വർഗ്ഗവണ്ണന. ഉർവ്വശിയുടെ ആട്ടത്തിൽ പണിക്കരുടെ നിവികാരഭാവം ആരെയും അമ്പരപ്പിക്കും.

ഇടക്കാലത്തു പണിക്കക്ക് ത്വഗ്രോഗത്താലുള്ള ഉപദ്രവത്താൽ ആടാൻ പോകാതെ ചികിത്സയിൽ ഇരിക്കേണ്ടതായും വന്നു. ഒടുവിൽ മണ്ണാർശാല ഭഗവതിയെ ഭക്തിപൂവ്വം ഭജിച്ചതോടുകൂടി നടരാജപ്രിയതമ നമ്മുടെ നടനെ നിശ്ശേഷം സുഖപ്പെടുത്തി അയച്ചു.

ഒരുദിവസം ബാഹുകൻ തേർ തെളിക്കുന്നതു കണ്ടിട്ട് ഒരു സരസൻ പറഞ്ഞുവത്രെ, തേരോടിക്കുന്ന ഭാവമേ

ഉണ്ടായിരുന്നുള്ളു; എന്നാൽ കുഞ്ഞുപിള്ള തേരോടിച്ച പ്പോൾ അതു മണിക്കൂറിൽ ഇരുന്തുറുമൈൽ സ്പീഡിൽ ഓടുന്നതായി തോന്നിയെന്നു്. കണ്ണുസാധകംചെയ്തു ദൂര ദർശനം അഭ്യസിക്കണം. 'രുദ്രനിവാസം' കുത്തിയെടു ത്തെറിഞ്ഞപ്പോൾ മല തലയിൽ വീഴുമെന്നു കരുതി രംഗ വാസികൾ പുറകോട്ടു മലയ്ക്കുന്നതും അന്നു കണ്ടവരുണ്ടാ യിരുന്നു. ബകവധത്തിൽ കോപ്പൻനായർ മഴുവെട്ടുത്തു മരം വെട്ടുമ്പോൾ കൈയിൽനിന്നു മഴു ഊരിവീണു എന്നു ഭാവിക്കുന്നതും ആ മഴു തങ്ങളുടെ തലയിലാണു വീണതെ ന്നു പ്രേക്ഷകർ പേടിച്ചു തലയിൽ കൈയ്‌വെയ്ക്കുന്നതും നമുക്കു് അനുഭവമുള്ളതാണല്ലോ.

അക്കാലത്തു കേളികേട്ട നടനായിരുന്നു എന്റെ ഉററസ്നേഹിതനായിരുന്ന കാവുങ്കൽ ശങ്കരപ്പണിക്കർ (8–ാംനമ്പർ നോക്കുക.) സ്ഥാനമൊഴിഞ്ഞ കൊച്ചീത്തമ്പു രാന്റെ സ്വത്തവിചാരണനിമിത്തം ഭ്രഷ്ട് കല്പിക്കപ്പെട്ടു പണിക്കർക്കും പലരുടെയും കൂട്ടത്തിൽ! അതുനിമിത്തം ആട്ട ത്തിനു കോട്ടവും വന്നുചേർന്നു. പരോപകാരതല്പരനായ നമ്മുടെ കുഞ്ഞുപിള്ള അതിന്നു പരിഹാരമായി ഒരു പ്രായശ്ചിത്തംകൊണ്ടു നിവൃത്തിവരുത്തി; ശങ്കരപ്പണിക്കരെ ക്കൊണ്ടു് ഒരു കാശും ചിലവഴിക്കാതെകണ്ടു്. പണിക്കർക്കു് അതിന്നുശേഷം തന്റെ തലയ്ക്കു് ഒരു വിറയൽ വരുന്നതു വരെ തന്റെ ആട്ടം തുടൎന്നുവന്നു. മാത്തൂരിനെ പല സമ യത്തും രണ്ടു കൈയുംകൂപ്പി മനസ്സിൽ ധ്യാനിക്കുന്നതു ഞാൻ പലതവണ കണ്ടതുമാണു്.

കുഞ്ഞുപിള്ളപ്പണിക്കർ എഴുതീട്ടുള്ള ഒരു തുള്ളൽക്കഥയാണ് 'കഥകളിപ്രകാശിക.' പണിക്കർക്കു ശിഷ്യസമ്പത്തുകളുള്ളതായി അറിയുന്നില്ല. കളരിയിൽ ഗുരുനാഥനായി ആശാൻ ഇരുന്നിട്ടില്ലല്ലോ. പകുവയസ്സിലാണ് അദ്ദേഹം പരമപദം പ്രാപിച്ചതു്.

---

# 25. ചെന്നിത്തല
# കൊച്ചപിള്ളപ്പണിക്കർ

അടുത്തകാലത്ത് അന്തരിച്ചുപോയ ആട്ടക്കാരിൽ അദ്വിതീയനായിരുന്നു കൊച്ചുപിള്ളപ്പണിക്കർ. കഥകളിയുടെ കലാപരമായ എല്ലാ വശങ്ങളും അദ്ദേഹത്തിനു സ്വാധീനമായിരുന്നു. പാണ്ഡിത്യം, കവിതാവാസന, പുരാണകഥാപരിചയം, ഫലിതഭാഷണം, കൃത്യനിഷ്ഠ, അനഹങ്കാരം മുതലായ ഗുണങ്ങളുടെ വിളനിലമായിരുന്നു അദ്ദേഹം.

ചെന്നിത്തല മഹാക്ഷേത്രത്തിനു സമീപമുള്ള ഒരു പാവനഭവനത്തിൽ 1040 കർക്കടകത്തിൽ കൊച്ചുപിള്ള ജാതനായി. സാമാന്യവിദ്യാഭ്യാസത്തിനുശേഷം പതിമ്മൂന്നാംവയസ്സിൽ സുപ്രസിദ്ധകഥകളിനടനായിരുന്ന ചെന്നിത്തല പടയണ്ണൂർ രാമവർമ്മൻ തിരുമുല്പാടിന്റെ കളരിയിൽ ചേർന്നു കച്ചകെട്ടിത്തുടങ്ങി. തിരുമുല്പാടിന്റെ മകൻ കൊച്ചുനാരായണപിള്ളയും കരിപ്പുഴ വേലുവും അന്നു പടയണ്ണൂർ കളിയോഗത്തിലെ കുട്ടിത്തരങ്ങളായിരുന്നു.

ഒരു വ്യാഴവട്ടക്കാലത്തെ അഭ്യസനത്തിനുശേഷം മൂന്നുപേരുംചേർന്നു കഥകളിനഭോമണ്ഡലത്തിൽ കാന്തിപ്രചുരിമ ചൊരിയാൻ തുടങ്ങി. പണിക്കർ കഥകളിപ്രേമികളുടെ പ്രത്യേകവാത്സല്യത്തിനു പാത്രമായി. ആടാനും പാടാനും ചുട്ടിയെഴുതാനും ഉള്ള ജന്മസിദ്ധമായ വാസന കൂട്ടുകാരിൽ അല്പം അസൂയയ്ക്കും പാത്രമായില്ലെന്നില്ല. അദ്ദേ

ഹവും ഒരു തികഞ്ഞ നടനായിരുന്ന കരിപ്പുഴ വേലുവുംകൂടി ആടുന്ന അരങ്ങത്തു് ഈ അസൂയ പരസ്പരം വെളിപ്പെടാതെയുമിരുന്നില്ല. എങ്കിലും സംസ്കാരസമ്പന്നനായ പണിക്കക്കു പ്രതികാരബുദ്ധി ലേശവുമുണ്ടായിരുന്നില്ല.

പണിക്കക്കു നൃത്തകലയിൽ എന്നപോലെ കാവ്യരചനയിലും കൗതുകം തോന്നിത്തുടങ്ങി.

അനവധി തിരുവാതിരപ്പാട്ടുകളും ഭജനപ്പാട്ടുകളും പണിക്കർ എഴുതീട്ടുള്ളതായി അറിയുന്നു. ഓരോ ആവശ്യങ്ങൾക്കായി ഒററശ്ലോകങ്ങളും എഴുതീട്ടുണ്ടു്. കിരാതവും സൗഗന്ധികവും അവയിൽ പ്രാധാന്യം അഹിക്കുന്നു. മാതൃകയ്ക്കു ചില വരികൾ താഴെ ചേക്കുന്നു.

ആട്ടത്തിനെന്നല്ല, കൊട്ടിന്നും പാട്ടിന്നും
ചുട്ടിയെന്നുമുള്ളോരീവിദ്യയെല്ലാം
ഒട്ടും മടിതട്ടാതിഹ പെട്ടെന്നു വഹിപ്പാൻ വിരു--
തൊട്ടേറെ, നേടും മഹാവിശിഷ്ടൻ
മൽഗുരുനാഥൻ വടയത്തു രംഭവ-
മ്മാഖ്യനാകും തിരുമുപ്പാടിൻെറ
തൃപ്പാദകപ്പൂവിനനല്പം വിളയാടുന്ന
തെപ്പൊഴും കൃപ്പുന്നേൻ ഭക്തിപൂർവ്വം.

ഇങ്ങനെ ആരംഭിക്കുന്നു വന്ദനപദ്യങ്ങൾ; ഗുരുവിനെ സ്മരിച്ചുംകൊണ്ടു്. കഥകളിയിലെ പദ്യങ്ങളും ശ്ലോകങ്ങളും ദണ്ഡകവുമെല്ലാം ആ സാഹിത്യകാരനു മുഖസ്ഥിതമായിരുന്നു. അതിനാൽ സുപ്രസിദ്ധഗായകനായിരുന്ന നെന്മാറ മാധവമേനോൻെറ ശങ്കിടിയായി കുറച്ചുകാലം കഴിച്ചു

കൂട്ടി. ആറേഴുകൊല്ലം മുന്നണിഭാഗവതരായുമിരുന്നു; ഇടയ്ക്കു വേഷംകെട്ടാറുണ്ടെങ്കിലും.

കഥകളിയിൽ ഏതു വേഷവും അദ്ദേഹത്തിനു യോജിച്ചിരുന്നു. പച്ച, കരി, മിനുക്ക് ഇവയാണ് അധികം പററിയ വേഷങ്ങൾ. നളൻ, പുഷ്കരൻ, ബാഹുകൻ, ഹംസം, കാട്ടാളൻ, നാരദൻ, അർജ്ജുനൻ, ഹനുമാൻ, അക്രൂരൻ, രൗദ്രഭീമൻ, ദുർവ്വാസ്സാവ് ഈ വേഷങ്ങളും മെച്ചമായിരുന്നു അദ്ദേഹത്തിന്ന്. ആടാനുള്ള പദ്യങ്ങളും ശാസ്ത്രസങ്കേതങ്ങളും വിട്ടുപോകാതെയും തെററുകൂടാതെയും വിധിപ്രകാരവും ആടുന്നതിൽ അദ്വിതീയനായിരുന്നു. അനുഭവരസികനുമായിരുന്നു എന്നുള്ളതിനു് ഒരു സംഗതി പറയാം.

കഥ കംസവധം. കഥാനായകൻ അക്രൂരൻ. ചാപോത്സവമെന്ന വ്യാജേന ബലഭദ്രകൃഷ്ണന്മാരെ കംസൻ ക്ഷണിക്കാൻ അക്രൂരനെ നിയോഗിക്കുന്നതും ആ ആജ്ഞയെ ശിരസാ സ്വീകരിച്ചു പരമാനന്ദമൂർത്തിയെ ധ്യാനിച്ചു ധ്യാനിച്ചു സാവധാനം ഗോകുലത്തിലേയ്ക്കു ചെന്നു് അവരെ കൂട്ടിക്കൊണ്ടുവരുന്നതുമാണല്ലോ കഥാഭാഗം. ഈ രംഗം ഹൃദയാവർജ്ജകമാവുംവണ്ണം നടിച്ചു പ്രേക്ഷകരുടെ കണ്ണിൽനിന്നു് ആനന്ദബാഷ്പം പൊഴിപ്പിച്ചിട്ടുള്ളവർ വളരെ ചുരുങ്ങും. കരുണരസപ്രധാനമായ രംഗമാണല്ലോ ഇതു്.

ഭഗവാനെ ദർശിക്കാൻ സാദ്ധ്യമാകുന്ന ഭാഗ്യാതിരേകത്തെ ഓർത്തു് ആനന്ദസമുദ്രത്തിൽ നീരാടി. "അക്രൂര, വന്നാലുമെന്നു, തൃക്കൈകൊണ്ടു പിടിച്ചെന്നെ, സല്ക്കരിച്ചിരുത്തീടും പുഷ്കരാക്ഷൻ" എന്നിത്യാദി ആക്ഷേപ

സമാധാനങ്ങളോടുകൂടി അമ്പാടിയിൽ ചെല്ലുന്നതും ഭക്ത പരവശനായ ആ സാരഥി തേരിൽനിന്നിറങ്ങി കാല്പാടുക ളിലെ പൂഴി വാരി ശരീരമാസകലം പൂശുന്നതും ബലരാമകൃ ഷ്ണന്മാരുടെ പാദാരവിന്ദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്യു ന്നതും ആ ദേവന്മാർ ഭക്തശിരോമണിയെ വാത്സല്യപൂർവ്വം പിടിച്ചെഴുന്നേല്പിക്കുന്നതുമായ രംഗങ്ങൾ കംസവധത്തിൽ പ്രധാനമായ ഒന്നാണ്. ഈ സന്ദർഭം നമ്മുടെ കഥാനാ യകൻ അഭിനയിക്കുന്നതു കണ്ടാൽ ആരുടെ കരളും അലി ഞ്ഞുപോകും.

ഇലിപ്പിയക്കൽ കളിയോഗത്തിൽ ചേർന്നുനടക്കുന്ന കാലം. ഒരു ദിവസത്തെ കഥയ്ക്കു നാലുറുപ്പികയായിരു ന്നു കിട്ടിയിരുന്നത്. അന്നത്തെ നിലയ്ക്കു് അതു് ഒരു വലിയ സംഖ്യയാണല്ലോ. നിശ്ചിതസംഖ്യ കണിശമായി കിട്ടണമെന്നുള്ള അഭിപ്രായക്കാരനായിരുന്നു അദ്ദേഹം. കിട്ടാതെ വിടുന്ന പുള്ളിയുമായിരുന്നില്ല ആ വിദ്വാൻ.

ഒരിക്കൽ മാനേജർ കണക്കുതീർത്ത വകയിൽ കള്ള നാണയങ്ങൾ ഉണ്ടായിരുന്നു. അതു മാററിക്കിട്ടുവാൻ മാനേജർക്ക് ശ്ലോകരൂപത്തിൽ അയച്ച അപേക്ഷയാണു താഴെ ചേർക്കുന്നതു്.

അടവുപലതുമോതി കാലദിർഘംവരുത്തീ-
ട്ടൊടുവിലൊരു സഹായംചെയ്തതായ്തന്ന രൂപാ
കടകളിലുമെടുക്കുന്നില്ല, സർക്കാരുപോലും
വെടിവതിനിടയായി എന്തുചെയ്യേണ്ടു ഞാനും

# നരസിംഹാവതാരം

നരസിംഹം — ശ്രീ ഗോപിനാഥൻ.

തന്നപ്പോൾതന്നെ ഞാനും ചെറുതൊരു തകരാ-
റുണ്ടിതിന്നെന്നുമെല്ലാം
ചൊന്നപ്പോളങ്ങുകല്പിച്ചമൃതമൊഴികളെ-
ക്കേട്ടു മാനിച്ചു വാങ്ങി
പോന്നെന്നേയുള്ളു, പിന്നുള്ളനുഭവമിതുതാ-
നെത്രനാളുണ്ടിവണ്ണം
പോന്നും വന്നങ്ങിരുന്നും കഴിവതു പരമാ-
ർത്ഥത്തെയൊന്നോർത്തിടേണം.

കവിതാഗുണം പോരെന്നുവരികിലും കാര്യം പറയാനു ള്ള സാമർത്ഥ്യം കവിതയിൽ പ്രകാശിച്ചുകാണുന്നതു നാം ശ്ലാഘിക്കുകതന്നെവേണം. ഒരുകാലത്തു മനോരമയിലും വിദ്യാഭിവർദ്ധിനിയിലും കവനകൗമുദിയിലും ഉണ്ടായിരുന്ന കവിതാപംക്തി ഇവിടെ സ്മരണീയമാണ്. ഈ പംക്തി കളിൽ എന്റെയും ചില നാല്ക്കാലികൾ ഉണ്ടായിരുന്നു.

ഒരിക്കൽ കൊല്ലം റസിഡൻസിയിൽവെച്ച് എന്തോ ഒരു വിശേഷം പ്രമാണിച്ച് ഒരു കഥകളിയുണ്ടായി. കഥ തോരണയുദ്ധം. അന്നു പണിക്കർ കെട്ടിയതു് ഹനുമാനാ യിരുന്നു. ഹനുമാന്റെ പരാക്രമങ്ങളും പ്രതാപങ്ങളും കണ്ടു റസിഡണ്ടുസായ്പ് സന്തോഷിച്ചു ഹനുമാനെ അടു ക്കൽവിളിച്ച് രംഗത്തുവച്ച് ഒരു പവൻ സമ്മാനമായി കൊടുത്തുവത്രെ.

ഇദ്ദേഹത്തിനു് ആട്ടക്കാരായും പാട്ടുകാരായും മേളക്കാ രായും ഒട്ടുവളരെ ശിഷ്യന്മാരുണ്ടു്. ചെങ്ങന്നൂർ രാമൻപി ള്ളയും മാങ്കുളം വിഷ്ണുനമ്പൂതിരിയും കൂടക്കൂടെ കഥാനായ

കനെ ചെന്നുകണ്ടു സംശയനിവൃത്തികൾ വരുത്തിവന്നിരുന്നതായും അറിയാം.

മാവേലിക്കരയിൽ കഥകളിക്ലബ്ബ് ആരംഭിച്ച കാലത്തു് പണിക്കൎക്കു വയസ്സ് 78 കഴിഞ്ഞിരുന്നു. രോഗരഹിതമായ ശരീരമായിരുന്നതിനാൽ 82 വയസ്സുവരെ വേഷങ്ങൾ കെട്ടിയിരുന്നു. നളചരിതത്തിൽ പുഷ്കരനായും കാട്ടാളനായും പൊടിപൊടിച്ചിരുന്ന പണിക്കർ തൻെറ വാൎദ്ധക്യദശയിൽ പുഷ്കരൻെറ പണയക്കാളയായി രംഗത്തു വന്നിരുന്നു ചൂതാട്ടത്തിൽ തലയാട്ടി തൃപ്തനായിരുന്നുവത്രെ.

കഥാനായകൻ 83-ാംവയസ്സിൽ കാലധൎമ്മം പ്രാപിച്ചു. അദ്ദേഹത്തിൻെറ ഒരു മകനും മകളും കഥകളി അഭ്യസിച്ചിട്ടുണ്ടു്. അദ്ദേഹത്തിൻെറ ദൗഹിത്രനാണു് പ്രസിദ്ധനടനായ ചെന്നിത്തല ചെല്ലപ്പൻപിള്ള.

---

# 26. ആലാ നമ്പ്യാതിരി

എന്റെ പ്രിയപ്പെട്ട വായനക്കാരെ, 'കല്പന'എന്ന ചിത്രം കണ്ടിട്ടുണ്ടോ? അതു നിർമ്മിച്ചതു നൃത്തവിദഗ്ദ്ധനായ ഉദയശങ്കർ ആണ്. അദ്ദേഹം കഥകളിയോടും കൂടുപ്പെട്ടിരിക്കുന്നു. തോട്ടം പോററി ഒരിക്കൽ രൗദ്രഭീമന്റെ വേഷംകെട്ടി. കരാളഭീമൻ ഗദാധാരിയായി രണ്ടുഭാഗവും വലിയ ദീപപ്രഭയോടുകൂടിയ തിരശ്ശീലയ്ക്കു പിന്നിൽ വന്നു നിന്നു തിര ഒന്നു താഴ്ത്തി, ഗദയും കണ്ണുകളും ഒന്നുപോലെ ചുഴററി ദുശ്ശാസനൻ എവിടെ? എന്നു തിരക്കിനോക്കുന്നതും കണ്ട ഉടനേതന്നെ കണ്ണുകൊണ്ടു യുദ്ധത്തിനായി ആഹ്വാനം ചെയ്യുന്നതും അഭിനയിച്ചുകണ്ട ഉദയശങ്കർ കേരളീയനൃത്തകലയെ മുക്തകണ്ഠം പ്രശംസിക്കുകയും ഉടനെ പോററിയുടെ ശിഷ്യനായിത്തീരുകയും ചെയ്തു. ഉദയശങ്കർ 'കല്പന'യിൽ ഒരു കഥകളിരംഗംകൂടി വേണമെന്നു നിശ്ചയിച്ചു. പ്രഹ്ളാദചരിതം ഉൾക്കൊള്ളിച്ചു. നരസിംഹത്തിന്റെ ഭാഗം ഒരു കേരളീയബാലനെക്കൊണ്ട് അഭിനയിപ്പിച്ചു. സിനിമയിലെ ആദ്യത്തെ കഥകളിരംഗം അതാണ്. ആ ബാലനടനാണ് ഇന്നത്തെ യുവാവായ ടി. വി. നമ്പ്യാതിരി.

ബാല്യത്തിൽത്തന്നെ കഥാപുരുഷൻ കളിഭ്രാന്തനായിത്തീർന്നു. നാലാംക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ സ്വഗൃഹമായ താനംചേരി ഇല്ലത്തുവെച്ചു പിതാവായ വാസുദേവൻനമ്പ്യാതിരി സംസ്കൃതം പഠിപ്പിച്ചു. അപ്പോൾ നമ്മുടെ കൊച്ചുവാസുദേവൻ സ്വപ്നംകണ്ടിരുന്നതു

കഥകളിയെക്കുറിച്ചു മാത്രമായിരിക്കണം. 1112 ഇടവം 1-ാംനു- മുഴുങ്ങത്തിൽ കൊച്ചുകുഞ്ഞുകാരണവർ ചെങ്ങന്നൂരിലുള്ള ആലാ എന്ന സ്ഥലത്തു ചെല്ലുകയും വാസുവിൻെറ കലാവാസന കണ്ടു തൃപ്തനാവുകയും ആ കുഞ്ഞിനെ വിളിച്ചുകൊണ്ടുവരികയുംചെയ്തു. പിന്നീടു പന്തളം കൊച്ചുകുഞ്ഞുആശാനെക്കൊണ്ടു കച്ചകെട്ടിക്കലും പന്തളം കേശവപിള്ളയെക്കൊണ്ട് അഭ്യസിപ്പിക്കലും കഴിച്ചു.

കൊല്ലം രണ്ടു കഴിഞ്ഞു. വാസുദേവൻനമ്പ്യാതിരി കീരിക്കാട്ടു കൃഷ്ണപിള്ളയുടെ കളിയോഗത്തിൽ ചേരുകയും കൃഷ്ണപിള്ളയുടെ ജ്യേഷ്ഠനായ പ്രസിദ്ധനടൻ കീരിക്കാട്ടു വേലുപ്പിള്ളയുടെ ശിഷ്യനായിത്തീരുകയും ചെയ്തു. അനുജന്മാരേയും പുത്രനേയും കഥകളിക്കു സമ്പ്പമിച്ച ഈ കൊട്ടാരംനടൻ പച്ച, കത്തി, വട്ടമുടി എന്നീ വേഷങ്ങൾക്ക് അധിപതിയനായിരുന്നു. തൻെറ കാലശേഷം അംബരീഷൻ, കാലകേയവധത്തിൽ അജ്ജുനൻ എന്നീ ഭാഗങ്ങൾ സ്വശിഷ്യനായ മാങ്കുളവും, ദക്ഷൻെറ ഭാഗം സ്വശിഷ്യനായ നമ്പ്യാതിരിയും അഭിനയിച്ചു ഫലിപ്പിക്കുമെന്നു ദീർഘദശ്നം ചെയ്തിരിക്കണം.

താഴ്ന്ന ജാതികളായ കുട്ടികളോടുകൂടി താനംചേരില്ലത്തെ ഒരു അംഗം കഥകളി പഠിക്കുന്നതിൽ അമ്പലവാസികളിൽ ചിലർ വലിയവാസുദേവൻനമ്പ്യാതിരിയോടു പരിഭവം പറഞ്ഞുനോക്കി. എങ്കിലും വാസുദേവൻകുഞ്ഞു്, ചെന്നിത്തല കൊച്ചുപിള്ളപ്പണിക്കരുടെ ശിഷ്യത്വം സ്വീകരിക്കതന്നെ ചെയ്തു. കേകിയാട്ടം, അഷ്ടകലാശം, കൈലാസോദ്ധാരണം, ഏകലോചനം, ശൂപ്പണാങ്കം,

സലജ്ജാഹം മുതലായ അഭിനയങ്ങളിൽ നമ്പ്യാതിരി അദ്വിതീയനായി.

നമ്പ്യാതിരിയുടെ അടുത്ത ഗുരു കഥകളി കേൾവി പ്പെട്ട ചെങ്ങന്നൂർ രാമൻപിള്ളയാണ്. ഇക്കാലത്താണ് ഉദയശങ്കർ കഥാപുരുഷനെ മദ്രാസിലേയ്ക്കു ക്ഷണിച്ചതും ലളിത, പത്മിനി, രാഗിണി എന്ന തിരുവനന്തപുരം സഹോദരിമാരോടൊപ്പം നൃത്തം പഠിക്കാൻ ആവശ്യപ്പെ ട്ടതും. ഏഴുവർഷക്കാലം ഗുരുവും ശിഷ്യനുംകൂടി ഭാരതഭൂമി ഒട്ടാകെ പര്യടനംനടത്തി കഥകളിഡാൻസും പഠിപ്പിച്ചു വന്നു. എങ്കിലും "കഥകളിയിൽ ക്ഷീരസാഗരഗാംഭീര്യം ദർശിക്കാൻ കെല്പുള്ള സഹൃദയന്ന് ക്ലാസിക്ഡാൻസ് പൊട്ടക്കുളമായി മാത്രമേ തോന്നാനിടയുള്ളു" എന്നുള്ള കലാമണ്ഡലം കൃഷ്ണൻനായരുടെ സുചിന്തിതമായ അഭിപ്രാ യമാണ് നമ്മുടെ നമ്പ്യാതിരിക്കുമുള്ളതു്.

1130 ചിങ്ങം 11-ാംനു നെടുമങ്ങാട്ടുള്ള ഒരുക്ഷേത്ര ത്തിൽവച്ചു ചന്ദ്രശേഖരവിലാസം യോഗത്തിൻെറ കഥക ളിക്ക് ഏപ്പാട്ടുചെയ്തു. അന്ന് ആദ്യവസാനക്കാരനായി രുന്നതു നമ്മുടെ കഥാനായകനാണ്. അന്നത്തെ കഥകാം ബാലിവിജയം, ദക്ഷയാഗം എന്നിവയുടെ ഉത്തരാർദ്ധമായി രുന്നു.

നാരദൻെറ വാക്കുകേട്ടു ചാടിപ്പുറപ്പെട്ട്, പർവ്വതതു ല്യനായ ബാലിയെ കണ്ടു് ഇതികർത്തവ്യതാമൂഢനാവുന്ന തും മററു പോംവഴി ഇല്ലാതെ ആ കപികുലരാജൻെറ വാലിൽ കടന്നുപിടിച്ചു ദീനനാകുന്നതും വളരെ കേമമാ യെന്നു പറഞ്ഞുകേട്ടു.

സഹനടന്മാരുടെ ദൗർബ്ബല്യത്തെ ഗോപനംചെയ്യണമെന്നുള്ള സദ്ദ്ദേശവും അദ്ദേഹത്തിനുണ്ട്. അന്നു ബാലിയായിരുന്ന ീരിക്കാട്ടു കറുത്ത ശങ്കരപ്പിള്ള അപ്രകൃതമായി ചില വിഡ്ഢിത്തങ്ങൾ കാട്ടിക്കൂട്ടിയതു സദസ്യരിൽ മിക്കപേരും ശ്രദ്ധിക്കാതിരുന്നതു നമ്പ്യാതിരിയുടെ സമയോചിതമായ മനോധർമ്മപ്രയോഗംകൊണ്ടായിരുന്നു.

ദക്ഷന്റെ വേഷവും നമ്പ്യാതിരിതന്നെയായിരുന്നു. ശിവവിരോധവും 'യാഗശാലയിൽനിന്നു പോക ജവാൽ ഭ്രതേശ ദയിതേ' എന്നും മററുമുള്ള പദങ്ങളും ഒന്നാന്തരമായി എന്നു പറയേണ്ടതില്ലല്ലോ.

---

# 27. കുറിച്ചി കൃഷ്ണപിള്ളയും ചമ്പക്കുളം പരമേശ്വരക്കൈമ്മളും

തിരുവിതാംകൂറിലെ പ്രസിദ്ധനടന്മാരാണ് ഇവർ രണ്ടുപേരും. കാലകേയവധത്തിൽ "പാത്ഥൻതന്നുടെ വേഷമിട്ടു സഭയിൽ രാജിച്ചുശോഭിക്കുവാൻ കീർത്തിപ്പെട്ടൊരു കൃഷ്ണപിള്ള" ഉണ്ടായിരുന്നുവല്ലോ. മാതലിയുടെ സ്തുതി കേൾക്കുമ്പോൾ പാണ്ഡവവീരൻ, ആസനസ്ഥനായി ഞെളിഞ്ഞുഞെളിഞ്ഞു്, മുഖകണ്ഠവക്ഷഃസ്ഥലങ്ങൾ ഊദ്ധ്വാഭിമുഖമാക്കിത്തീത്തതിന്നുശേഷമാണ് 'സലജ്ജോഹം തവ ചാടുവചനത്താൽ' എന്ന പദം ആടേണ്ടതെന്നുള്ള വ്യവസ്ഥ നടപ്പിൽവരുത്തിയതു് ഈ കൃഷ്ണപിള്ളയായിരുന്നു. അദ്ദേഹത്തിൻെറ വംശത്തിൽ ജനിച്ചവനാണ് കൊട്ടാരം കളിയോഗത്തിലെ കുറിച്ചി കൃഷ്ണപിള്ള. ഇദ്ദേഹത്തിൻെറ പ്രധാനവേഷം കീചകവധത്തിലെ മല്ലനാണ്. കരി ഒന്നാന്തരമാവും. എന്നാൽ താടിവേഷത്തിന്നു പാച്ചുപിള്ളയുടെ പൊക്കമോ ഗജ്ജനമോ കാണുന്നതല്ല. എങ്കിലും താടി മോശമല്ല. നിണം നന്നാകും. നമ്പൂതിരി എന്നു തോന്നിക്കുന്ന മുഖവും ആരോഗ്യസമ്പൂണ്ണമായ ശരീരവുമാണ് ഉള്ളതു്. വയസ്സ് അൻപതു കഴിഞ്ഞെങ്കിലും പത്തു കുറച്ചേ ആരും മതിക്കുകയുള്ളു. ഇദ്ദേഹത്തിൻെറ ശിഷ്യനാണ് കുമാരനല്ലൂർ തുപ്പൻനമ്പൂതിരി.

മാത്തൂർകളിയോഗത്തിൻെറ ഒരു ശാഖ തുലാമാസത്തിലെ ഉത്സവകാലത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രം വട

ക്കേനെടയിൽ കഥകളി നടത്തിവരുന്നുണ്ട്. ഈ യോഗ ത്തിലെ ആദ്യവസാനക്കാരനാണ് ചമ്പക്കുളം പരമേശ്വര ക്കൈമൾ. മാത്തൂർ കുഞ്ഞുപിള്ള ശിഷ്യനായ ഇദ്ദേഹ ത്തിന്റെ സഹപാഠികളായിരുന്നു ചമ്പക്കുളം പാച്ചുപിള്ള യും നെട്ടൂരി നാരായണക്കുറുപ്പും. കൈമളുടെ താടി നന്നാ കും. ഹനുമാനും ഭേഷാകും. കത്തി, പച്ച എന്ന വേഷ ങ്ങൾക്ക പൊക്കം പോരാതെവരും. കാട്ടാളൻ കഷ്ടിയാണ്. ഇത്രയും സാധുപ്രകൃതിയായ നടനെ കാണാൻ വിഷമം. ന ല്ല ഒരു 'വേലകളി'ക്കാരനുംകൂടിയാണ് ശ്രീമാൻ കൈമൾ.

---

# 28. കലാമണ്ഡലം കൃഷ്ണൻനായർ

1117-ൽ സ്ത്രീവേഷക്കാരനായ ഒരു യുവാവ് ഉദ്യോഗാൎത്ഥിയായി തിരുവനന്തപുരം കൊട്ടാരംകളിയോഗത്തിൽ വന്നുചേൎന്നു. അന്നത്തെ വിചാരിപ്പുകാരനായിരുന്ന കൃഷ്ണൻപാച്ചുപിള്ള കവളപ്പാറയുടെ കംസനും കുറിച്ചി കൃഷ്ണപിള്ളയുടെ കരിപൂതനയും കൃഷ്ണൻനായരുടെ ലളിതപൂതനയും കാണാനാഗ്രഹിച്ചു കഥയുടെ ഉത്തരാൎദ്ധമായി. 'ചന്ദ്രികപോലെ മന്ദസ്മിതവും തൂകിക്കൊണ്ടു' പ്രവേശിച്ച ലളിതയുടെ വദനചന്ദ്രനിൽ സദസ്യരുടെ ദൃഷ്ടികൾ പതിഞ്ഞു. ഒരു ഡിററക്ടീവുദ്യോഗസ്ഥൻപോലും പറയുകയില്ല, രംഗത്തു നില്ക്കുന്നതു് ഒരു പുരുഷനാണെന്നു്. ഏററവും സ്വാഭാവികമായ അഭിനയം. മരണവേദന അനുഭവിച്ചതു് ഒന്നാന്തരം. ആബാലവൃദ്ധം ജനങ്ങളേയും അപഹൃതചിത്തവൃത്തികളാക്കിയ ആ അഭിനയകലാകുശലനത്രേ കലാമണ്ഡലം കൃഷ്ണൻനായർ. മാങ്കുളവും ചെങ്ങന്നൂരും ഒരു വ്യാഴവട്ടംകൊണ്ടു നേടിയ പ്രശസ്തി കരസ്ഥമാക്കാൻ കൃഷ്ണൻനായൎക്കു രണ്ടുകൊല്ലമേ വേണ്ടിവന്നുള്ളു.

കവളപ്പാറ നാരായണൻനായർ, ചന്തുപ്പണിക്കർ എന്നിവരത്രെ കൃഷ്ണൻനായരുടെ ഗുരുനാഥന്മാർ. ശ്രീപത്മനാഭസ്വാമിക്ഷേത്രം നാടകശാലമുഖപ്പിൽ ഇദ്ദേഹത്തിൻെറ സൈരന്ധ്റിയും രംഭയും കാണാൻ ആളുകൾ തടിച്ചുകൂടുക പതിവാണു്. കൃഷ്ണൻനായരുടെ ചിത്രലേഖ കേളികേട്ട വേഷമാണു്. ഏതാനും വൎഷങ്ങൾ കഴിഞ്ഞപ്പോൾ ഈ യുവാവിൻെറ ശരീരം വല്ലാതെ തടിച്ചുതുടങ്ങി. അതു

കൊണ്ടു് പിന്നീടു് കെട്ടിത്തുടങ്ങിയതു 'പച്ച'യായി. എങ്കിലും ഇന്നും കിമ്മീരവധത്തിലും പൂതനാമോക്ഷത്തിലും ലളിതയാകുന്നതിന്നു കൃഷ്ണൻനായൎക്കു സമൻ ആരുമുണ്ടെന്നു തോന്നുന്നില്ല. പച്ചവേഷത്തിന്നു മാങ്കുളത്തേയും കവിഞ്ഞ സൗന്ദൎയ്യവും ഭാവപ്രകടനവുമുണ്ടു്. നളൻ, രൗദ്രഭീമൻ മുതലായ വേഷങ്ങൾ അന്യാദൃശങ്ങളാണു്. കത്തികൾ ചെങ്ങന്നൂരിനോളം സൗന്ദൎയ്യമോ ഗൎജ്ജനമോ കാണുകയില്ല. കഥകളിയുടെ ഹരിശ്രീപോലും അറിയാത്തവരെ രസിപ്പിക്കുന്നതാണു് അദ്ദേഹത്തിൻെറ വലലൻ രൗദ്രാഭിനയത്തിനു് കൃഷ്ണൻനായരോടു കിടനില്ക്കുവാൻ ഇന്നു വേറൊരു നടൻ കേരളത്തിലുണ്ടെന്നു തോന്നുന്നില്ല. സുഭദ്രാഹരണത്തിലെ ബലഭദ്രൻ കാണുകതന്നെവേണം. കാട്ടാളനും തന്മയത്വം തികഞ്ഞതാണു്. വയസ്സു് 48 ആയെങ്കിലും 35 മാത്രമേ ആരും മതിക്കുകയുള്ളു. മാംസളമായ മുഖവും തടിച്ച ശരീരവും പ്രകാശമാനമായ കണ്ണുകളും ആണു് ഇദ്ദേഹത്തിനു ള്ളതു്. ഇദ്ദേഹത്തിൻെറ പുത്രിമാരായ കലയും മണിയും നല്ല നൎത്തകികളാണു്.

---

# 29. വാമനപുരം പരമുക്കുറുപ്പ്

കഥകളിയോടുകൂടി ജീവിക്കാൻ തുടങ്ങി കഥകളി കൊണ്ടുതന്നെ ധനികനായിത്തീൎന്നു കഥകളിയോഗത്തിൽ വെച്ചുതന്നെ മരണമടഞ്ഞ ഒരു കളിയാശാനാണു് വാമനപുരം പരമുക്കുറുപ്പു്. ചെണ്ട, മദ്ദളം എന്നിവയുടെ പ്രയോഗത്തിലും പാട്ടു്, ചുട്ടിയെഴുത്തു് എന്നിവയിലും അദ്ദേഹം വിദഗ്ദ്ധനായിരുന്നു. ഇദ്ദേഹത്തിന്റെ താടി, വട്ടമുടി എന്നീ വേഷങ്ങൾ പ്രസിദ്ധമാണു്. ഏകദേശം വെച്ചൂരി നോട്ടു കിടനില്ക്കുന്ന 'താടി'യാണു് ഇദ്ദേഹത്തിനുള്ളതു്. നരസിംഹവും, ബാണയുദ്ധത്തിലെ നന്ദികേശ്വരനും നന്നാവും. ഇദ്ദേഹത്തിന്റെ ശിഷ്യന്മാരാണു് പരേതനായ കൊട്ടാരംനടൻ നീലകണ്ഠപ്പണിക്കരും പ്രസിദ്ധനടനായ വാമനപുരം നീലകണ്ഠപ്പിള്ളയും. കുറുപ്പിന്റെ ദൌഹിത്രനായി ഭാസ്കരപിള്ള എന്നൊരു പാട്ടുകാരനുണ്ടു്.

---

# 30. കുടമാളൂർ കരുണാകരൻനായർ

ഒരുദിവസത്തെ അരങ്ങു കീചകവധം. കുമാരനല്ലൂർ തുപ്പൻനമ്പൂതിരിയുടെ കങ്കനും കലാമണ്ഡലം കൃഷ്ണൻനായരുടെ വലലനും കേമമായി കഴിഞ്ഞു. അടുത്തതായി സുദേഷ്ണയുടെ സവിധത്തിൽ സൈരന്ധ്ീ പ്രവേശിക്കുകയാണ്. എന്താ കഥ! കഥകളിയിലെ സ്ത്രീവേഷങ്ങൾക്കു സൗന്ദര്യമില്ലേ? ആ വന്നിരുന്നതു സാക്ഷാൽ സ്ത്രീതന്നെയാണെന്നോ? ഇതാണ് കുടമാളൂർ കരുണാകരൻനായർ എന്ന നമ്മുടെ കഥാനായകൻ. കണ്ണും കരളും അധരവും കാണുമ്പോൾ 'നിലവിട്ടൊന്നു പകച്ചുപോയെങ്കിൽ' അതിലൊട്ടു് അത്ഭുതമില്ല. ഇതു കാണുമ്പോൾ യൗവ്വനയുക്തകളായ കുലീനാംഗനമാക്കുപോലും അസൂയ ഉളവാകുന്നതാണ്. 'സാക്ഷാൽ ചാരുത വിലസുന്നപോലെതന്നെയാണ് ഈ സുകപോല ആഗതയായിരിക്കുന്നതു്'.

ഉദ്യാനത്തിൽ പുഷ്പങ്ങളിറുത്തുകൊണ്ടുനില്ക്കുന്ന മാലിനിയെ കീചകൻ സമീപിക്കുകയാണ്. പ്രൗഢവും സരളവുമായ രീതിയിൽ നായിക കീചകനെ സാന്ത്വനപ്പെടുത്തുന്നു. അടുത്ത രംഗത്തിൽ സുദേഷ്ണ മാലിനിയോടു സോദരമന്ദിരത്തിൽ ചെന്നു് ഓദനവും മധുവും കൊണ്ടുവരുവാൻ ആജ്ഞാപിക്കുകയാണ്. 'ക്ഷോണീന്ദ്രപത്നിയുടെ വാക്കു കേട്ടു് ആ എണീവിലോചന നടുങ്ങുന്നതു്' ആരിലും അനുതാപം ജനിപ്പിക്കും. മിഴിയിണ കലങ്ങുന്നതു തത്തുല്യം. 'ഗാത്രം വിറച്ചതതിമാത്രം കരത്തിലഥ പാത്രംധരിച്ചവിടെ നിന്നു, പരിചൊടു നടന്നു, പഥി കിമപി നിന്നു' എന്നി

ത്ര്യാദി ഭാഗങ്ങൾ ഈ സ്ത്രീവേഷക്കാരൻ അഭിനയിക്കുന്നതു് എത്ര സ്വാഭാവികം. 'പാകസ്ഥാനേ ശയാനം പവനസു തനൊട്ട്' ആ നിശയിൽ അവൾ തൻെറ ദീനത അറിയിക്കുന്നതു് എത്ര ഹൃദയസ്പൃക്കായിരിക്കുന്നു. അതു കേട്ടിട്ടു് വലലനു് ഉണ്ടാകുന്ന രൗദ്രം കണ്ടോ? ഇത്ര നന്നായി രൗദ്രം അഭിനയിക്കാൻ കലാമണ്ഡലം കൃഷ്ണൻനായക്കല്ലാതെ വേറെ ഒരാൾക്കും ഇക്കാലത്തു സാദ്ധ്യമല്ല.

ഇനി രാവണവിജയം നോക്കുക. ഇവർ രണ്ടാളുടെയും വേഷം ഒന്നിച്ചുകണ്ടതു് മദ്രാസ്സ് വി. പി. ഹാളിൽവെച്ചാണു്. ധനദസങ്കേതത്തിലേയ്ക്കു് നിശാകാലത്തു് ഏകാകിനിയായി മൃദുതരങ്ങളായ കാൽവെയ്പുകളാൽ ചിലമ്പൊലിപോലും കേൾപ്പിക്കാതെ ഓരോ അടിയിടയിലും നിന്നുനിന്നു നെടുവീർപ്പുകൾ ഇടയ്ക്കു വിട്ടു്, വഴിയിൽ ആരുടെയും കണ്ണിൽപ്പെട്ടുപോകരുതെന്നുള്ള മുൻകരുതലോടെ, പേടിച്ചുപേടിച്ച്, പുറവുപാടും മാറിമാറി നോക്കിക്കൊണ്ടു നടകൊള്ളുന്ന രംഭയുടെ ചലനാത്മകമായ ചിത്രം പ്രേക്ഷകരുടെ ഹൃദയത്തിൽനിന്നു് ഒരിക്കലും മാഞ്ഞുപോകുന്നതല്ല.

'മുത്തണിമുലയിന്നു മേ പുൽകുവതിന്നു്' എന്ന ഭാഗം കരുണാകരൻനായർ അഭിനയിക്കുമ്പോൾ നിത്യബ്രഹ്മചാരികൾപോലും ഇളകിവശാവും. എങ്കിലും സിനിമയിലെ Sex appeal-ലിൽനിന്നു കഥകളിയിലെ സംഭോഗസൂചകമായ ശൃംഗാരത്തിന്നുള്ള വ്യത്യാസം ഇതിൽ കുലീനത്വം കൂടുതൽ ഉണ്ടെന്നുള്ളതാണു്. കരുണാകരൻനായരുടെ വേടനാരി, മണ്ണാത്തി എന്നിവയും പ്രശംസാർഹങ്ങളായ

വേഷങ്ങളാണു്. മാങ്കുളംനമ്പൂതിരിയുടെ നളന്നു യോജിച്ച ദമയന്തി കരുണാകരൻനായരുടേതുമാത്രമാണു്.

ഒരിക്കൽ മദ്രാസ് മലയാളിക്ലബ്ബിൽവെച്ചു നളചരിതം നാലാംദിവസത്തെ കഥയിൽ കൃഷ്ണൻനായർ നളനായും കരുണാകരൻനായർ ദമയന്തിയായും അഭിനയിച്ചു പ്രേക്ഷകരെ രഞ്ജിപ്പിച്ചതു് ഇന്നും ആരും മറന്നിരിപ്പാനിടയില്ല.

മുപ്പത്തിയൊമ്പതു കൊല്ലംമുമ്പു് കടമാളൂരുള്ള ഒരു മലയാളബ്രാഹ്മണൻെറ പുത്രനായി കരുണാകരൻനായർ ജനിച്ചു. കൊച്ചപ്പിരാമന്മാരുടേയും കവളപ്പാറ നാരായണൻനായരുടെയും അഭ്യസനപാടവത്താൽ കരുണാകരൻനായർ ഒന്നാന്തരം കഥകളിനടനായി. കൊട്ടാരം കളിയോഗത്തിൽ ചേൎന്നു സ്ത്രീവേഷങ്ങൾ കെട്ടിവരവേയാണു് കലാമണ്ഡലം കൃഷ്ണൻനായർ പൂതനാമോക്ഷത്തിലെ ലളിതയായി പ്രവേശിച്ചുതുടങ്ങിയതു്. ആദ്യവസാനസ്ത്രീവേഷങ്ങളും ലളിതയും കൃഷ്ണൻനായർ കെട്ടിവന്നു. രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ കൃഷ്ണൻനായരുടെ ശരീരം ക്രമാധികം തടിക്കയും വലലൻ, രൗദ്രഭീമൻ മുതലായ വേഷങ്ങൾക്കു് അദ്ദേഹം അധിതീയനായിത്തീരുകയുംചെയ്തു. അതുകൊണ്ടു് കൃഷ്ണൻനായർ പ്രതിനിധീകരിച്ചിരുന്ന സ്ത്രീവേഷങ്ങൾ തുടൎന്നു കരുണാകരൻനായർ സ്വീകരിച്ചു.

പ്രണയനൈരാശ്യത്താൽ കമിതാവിനെ ശപിക്കാനായി കൈയുയൎത്തുന്നതും അസ്ത്രശക്തമായ കൈകൾ കുഴഞ്ഞു വീഴുമ്പോൾ വിഷണ്ണയാകുന്നതും വീണ്ടും മനശ്ശക്തിയാൎജ്ജിച്ചു കൈയുയൎത്തി ശപിക്കുന്നതുമായ ഉൎവ്വശിയുടെ രംഗം കാലകേയവധത്തിൽ കാണേണ്ടതുതന്നെയാണു്.

കരുണാകരൻനായക്കു നല്ല പൊക്കമുണ്ട്. നിറം പക്ഷെ വെളുത്തതല്ല. ഇപ്പോൾ കഷണ്ടിയുടെ ലാഞ്ഛന കണ്ടുതുടങ്ങിയതായി അറിയുന്നു. പ്രഥമപുത്രൻ ഫിഫ്ത്തു ഫാറത്തിൽ പഠിക്കുകയാണ്. കൊല്ലത്ത് ആനന്ദകലാനിലയം സ്ഥാപിച്ച ബാലികാബാലന്മാരെ കരുണാകരൻനായർ നൃത്തം അഭ്യസിപ്പിച്ചുവരികയാണ്. കുമാരി ലീല എന്ന യുവനത്തകി കരുണാകരൻനായരുടെ ശിഷ്യയാണെന്നറിയുന്നു.

---

# 31. തകഴി കുചേലക്കുറുപ്പ്

തകഴി കുഞ്ചുക്കുറുപ്പിനെ അന്നും ഇന്നും അറിയുന്നതു് കുചേലക്കുറുപ്പ് എന്ന പേരിലാണു്. കോപ്പൻനായരെ ആശാരികോപ്പനെന്നും അമ്പാട്ടു ശങ്കരമേനവനെ നളൻശങ്കരമേനവൻ എന്നും തെക്കേൻ ഒരു ഉണ്ണിയെ നളനുണ്ണി എന്നും കുട്ടിരാമപ്പണിക്കരെ താടികുട്ടിരാമനെന്നും പരക്കെ പറഞ്ഞുവരുന്നപോലെ, കുഞ്ചുക്കുറുപ്പിനെ ബാഹുകക്കുറുപ്പ് എന്നു വിളിക്കാത്തതു് ബാഹുകൻെറ വേഷത്തിനുള്ള ഖ്യാതി ലഭിക്കുന്നതിനു മുമ്പു കുചേലൻ പേരു് പ്രസിദ്ധപ്പെട്ടുകഴിഞ്ഞിരുന്നതുകൊണ്ടാവണം.

കുറുപ്പാശാൻെറ വേഷം ഞാനാദ്യമായി കണ്ടതു് ചരിത്രപ്രധാനമായ ഡെൽഹി ദർബാർദിവസമാണു്. പാലക്കാട്ടുതാലൂക്കിൽ ഒലവക്കോട്ടിനു സമീപമുള്ള മുട്ടത്തു് അധികാരിയുടെ വീട്ടിൽവെച്ചു്. അന്നു കുറുപ്പും തോലന്നൂർ കരുണാകരമേനവനുംകൂടി ഒരു കളിയോഗം കൊണ്ടുനടന്നിരുന്നു. ഇപ്പോൾ കൊല്ലം നാല്പത്തഞ്ചിൽ അധികമായിരിക്കുന്നു ആ സംഭവം കഴിഞ്ഞിട്ടു്. അന്നത്തെ കഥ കുചേലവൃത്തവും ഉത്തരാസ്വയംവരവുമായിരുന്നു. ആശാൻെറ കുചേലൻ, മേനോൻെറ ദുര്യോധനൻ ഇവ രണ്ടും പൊടിപാറിച്ചു. തലച്ചിലെ നാരായണമേനോൻെറ ബൃഹന്നളയും തഥൈവ. അതിൽപിന്നെ എൻെറ മഠത്തിനു ചുററും ഒരു പത്തുനാഴിയ ദൂരത്തു കളിയുണ്ടെന്നറിഞ്ഞാൽ കളിഭ്രാന്തനായ എൻെറ ഒരു സ്നേഹിതനൊന്നിച്ചു പോയ്‌വരുന്നതു പതിവായിരുന്നു. അങ്ങനെ ആശാൻെറ

കുചേലൻ ചുരുങ്ങിയതു് ഒരു മൂപ്പതുപ്രാവശ്യം കണ്ടിട്ടുണ്ടെ ന്നുപറഞ്ഞാൽ അതൊരു അതിശയോക്തി ആവുകയില്ല.

പിന്നീട്ടു കുറുപ്പിൻെറ വേഷം കണ്ടതു് 1924-ൽ കോഴിക്കോട്ടു കല്ലായിസ്റ്റേഷനു സമീപമുള്ള ഒരു കൊട്ടക യിൽവെച്ചായിരുന്നു. അന്നു ഞാൻ തിരൂരിൽ താമസി ച്ചു ജോലിചെയ്യുന്ന കാലം. കഥ നളചരിതം രണ്ടും മൂന്നും ദിവസത്തെ. രണ്ടാംദിവസത്തെ നളൻ കവളപ്പാറ നാരാ യണൻനായരും, മൂന്നാംദിവസത്തെ നളൻ ബാഹുകവേഷ ധാരിയായ ആശാനും. കവളപ്പാറയുടെ നളൻ എനിക്കശേ ഷം രുചിച്ചില്ല. പ്രത്യേകിച്ചും ദമയന്തിയുമായുള്ള വേർപാട്ട്! നാരായണൻനായരുടെ വേർപാടായി തോന്നി എന്നു് ഞാൻ അന്നത്തെ കേരളപത്രികാപേപ്പറിൽ റിക്കാ ട്ടാക്കിട്ടുണ്ടു്. കുറുപ്പിൻെറ ബാഹുകൻ അന്യാദൃശമായിരു ന്നു. പിന്നീട്ടു കുറുപ്പിൻെറയും തേക്കുംകാട്ടിൽ ഒരു വിദ്വാ ൻെറയും (രാമുണ്ണിമേനോൻ എന്നാണു പേർ എന്നു് ഓമ്മ യിൽ തോന്നുന്നു) ബാഹുകൻ ഞാൻ പലതവണ കണ്ടി ട്ടുണ്ടു്. മഹാകവി വള്ളത്തോളിൻെറ ഷഷ്ടിപൂത്തിയവ സരത്തിൽ ചെറുതുരുത്തിയിൽവെച്ചുണ്ടായ അരങ്ങിൽ രുഗ്മാംഗദനായും പിന്നീട്ടു കോഴിക്കോട്ടുവെച്ചു കീചകനാ യും അഭിനയിച്ചു കണ്ടിട്ടുണ്ടു്. പുറമെ കവളപ്പാറകൊട്ടാ രത്തിൽവെച്ചു് ഓണക്കാലത്തു്, 1917-ൽ ആണെന്നു തോന്നുന്നു, കിമ്മീരവധത്തിൽ സിംഹികയായും. കരി കേമ മായി എന്നു പറയേണ്ടതില്ലല്ലോ. എന്തായാലും അദ്ദേഹ ത്തിൻെറ പ്രധാനവേഷങ്ങൾ കുചേലനും ബാഹുകനുമാണു്.

1928-ാമതുകൊല്ലത്തിനടുത്തു് കോഴിക്കോട്ടിനു സുമാർ ഏഴുനാഴികദൂരമുള്ള കാരംവെള്ളികുറുപ്പിൻെറ ബം

ഗ്ലാവിൽവച്ചാണു് ഞാൻ ആശാനെയും കരുണാകരമേനവനെയും പിന്നീട്ട് ഒന്നിച്ചുകാണുന്നതു്. അവിടെവെച്ചു നാലോ അഞ്ചോ അരങ്ങ് തുടച്ച്യയായി ഉണ്ടായിരുന്നു. രണ്ടുദിവസം ശംബരവധം. ആട്ടക്കഥാപുസ്തകത്തിൽ പറയുന്ന കഥയല്ല അരങ്ങേറിയതു്. അന്നത്തെ കാരംവെള്ളി കുറുപ്പച്ഛൻ എഴുതിയിരുന്ന ഒരു കഥ. ആ പുസ്തകം അന്നു് അച്ചടിപ്പിച്ചിരുന്നില്ല. പിന്നീട്ട് അച്ചടിച്ചുവോ എന്നും ഞാനറിയുന്നില്ല. രണ്ടുദിവസവും കളി പൊടിപൂരമായി. ഒരുദിവസം ശംബരൻ ആശാൻ, നാരദൻ കരുണാകരമേനവൻ. പിറേറന്നു ശംബരൻ മേനോൻ, നാരദൻ കുറുപ്പാശാൻ. ഞാനൊ നീയൊ കേമൻ എന്ന നിലയിലായിരുന്നു ആ രണ്ടു് അരങ്ങുകളും. മൂന്നാംദിവസം സന്താനഗോപാലം. മേനോൻെറയും അദ്ദേഹത്തിൻെറ അച്ഛൻ ഈശ്വരമേനവൻെറയും ബ്രാഹ്മണൻ പ്രസിദ്ധമാണല്ലോ. കുറുപ്പിൻെറ അർജ്ജുനനും പൊടിപൊടിച്ചു. ബാക്കി അരങ്ങുകൾക്കു് എനിക്കു കോഴിക്കോട്ടു തളി വിട്ടുപോകുവാനുള്ള സന്ദർഭമായിരുന്നില്ല. പിന്നീടും ചില അരങ്ങുകൾ കണ്ടതായി ഓർക്കുന്നുണ്ടു്. രൗദ്രരസത്തിനു ശക്തി പോരാ കുറുപ്പിന്നു് എന്നു വേണമെങ്കിൽ ഒരു കുറവു പറയാം. അത്രമാത്രം.

കുറുപ്പിൻെറ ജനനം തകഴിയിലാണു്. ഏതാണ്ടു 12 വയസ്സിൽ കച്ചകെട്ടിത്തുടങ്ങിയതായി അറിയുന്നു. പ്രസിദ്ധനടന്മാരായിരുന്ന കൊച്ചപ്പിരാമന്മാരുടെ കീഴിലാണു് അഭ്യാസം തുടങ്ങിയതു്. ശങ്കുപ്പിള്ളആശാൻെറ കീഴിൽ മൂന്നു സംവത്സരം അഭ്യസനം നടന്നു. അവിടെ വെച്ചു തോട്ടംപോററി, ചമ്പക്കുളം പരമുപിള്ള എന്നി

വർ സഹപാഠികളായിരുന്നു. മാത്തൂർകുഞ്ഞുപിള്ളയുടെ കീഴിൽ അഞ്ചാറുകൊല്ലം അഭ്യസിച്ചു. അക്കാലത്താണു വടക്കോട്ടു പോയതു. കിള്ളിക്കുറുശ്ശിമംഗലത്തുള്ള മന്ത്രേടത്തുമനയ്ക്കൽവെച്ചു കുഞ്ചുപിള്ളയുടെ മോഹിനിയും കുറുപ്പിന്റെ രുഗ്മാംഗദനും പൊടിപാറിയതോടുകൂടിയാണു കുറുപ്പിന്റെ പേർ പൊന്തിയതു്. പട്ടിക്കാന്തൊടിയും അക്കാലത്തു് ഇവരുടെ സഹപാഠിയായിരുന്നു.

കേരളകലാമണ്ഡലത്തിലെ ആശാനായി കുറുപ്പു വളരെക്കാലം ഇരുന്നിട്ടുണ്ടു്. രണ്ടോ മൂന്നോ പ്രാവശ്യം മഹാകവി വള്ളത്തോളൊന്നിച്ചു ബമ്മയ്ക്കും പോയിട്ടുണ്ടു്. ആനന്ദശിവരാമൻ, ഡാൻസർ ഗോപിനാഥൻ, മൃണാളിനിസാരാഭായി, കലാമണ്ഡലം കൃഷ്ണൻനായർ ഇവരെല്ലാം ആശാന്റെ ശിഷ്യന്മാരാണു്.

പണ്ടില്ലാതിരുന്ന പല മുദ്രകളും ഇദ്ദേഹം നടപ്പിൽ വരുത്തീട്ടുണ്ടു്. ഈ വയസ്സുകാലത്തും ചെമ്പകശ്ശേരി നടന കലാമണ്ഡപത്തിൽ ആശാനായി കഴിഞ്ഞുകൂടുകയാണു്.

ഇയ്യിടെയാണു ഡെൽഹിയിൽ ചെന്നു തന്റെ 74-ാമത്തെ വയസ്സിൽ കുചേലൻ കെട്ടി അഭിനയിച്ചതായി പത്രത്തിൽ വായിക്കാനിടയായതു്. ഇദ്ദേഹത്തിനു പൂർണ്ണായുസ്സു കൊടുപ്പാൻ തകഴിഅയ്യപ്പനെ നാം മനസ്സലിഞ്ഞു പ്രാത്ഥിക്കുക.



# 32. കാരനാട്ടു കൃഷ്ണപിള്ള

1112 മീനമാസത്തിൽ നെടുമങ്ങാട്ടു തങ്കവിലാസം കളിയോഗത്തിന്റെ അരങ്ങേററമായിരുന്നു. സംഗീതജ്ഞനും കഥകളിരസികനുമായിരുന്ന കരിപ്പൂർ പരമേശ്വരൻനായരാണ് ആ യോഗത്തിന്റെ സ്ഥാപകനും ഗുരുനാഥനും. അതിലെ ഒരു പ്രധാനനടൻ മാധവൻപിള്ള ആയിരുന്നു അരങ്ങേററത്തിനു രുഗ്മിണീസ്വയംവരത്തിലെ ആദ്യഭാഗങ്ങളും ബാലിവിജയത്തിന്റെ അവസാനഭാഗങ്ങളും ആടണമെന്നു തീരുമാനിച്ചു. രുഗ്മിണീസ്വയംവരത്തിൽ സുന്ദരബ്രാഹ്മണൻ മാധവൻപിള്ള ആയിരുന്നു. ആ അഭിനയം കണ്ടു കാണികൾ ആനന്ദബാഷ്പം പൊഴിച്ചു.

തുടർന്നു ബാലിവിജയം ആരംഭിച്ചു. വിഷണ്ണനായ ദേവേന്ദ്രൻ പ്രവേശിച്ചു; സ്വല്പം കഴിഞ്ഞു നാരദനും. എല്ലാവരും ആ നടനെ ഒന്നു സൂക്ഷിച്ചുനോക്കി. അതു കാരനാട്ടു കൃഷ്ണപിള്ള ആയിരുന്നു. ദേവേന്ദ്രനെ സമാധാനിപ്പിച്ചിട്ടു ലങ്കയിൽ പ്രവേശിച്ചു. രാവണനെ കണ്ടു ഭയപ്പെടുന്നതായി നടിക്കുന്നതും ബാലിയുടെ രാവണവിദ്വേഷത്തെക്കുറിച്ചു പറയുന്നതും രാവണനെ ബാലിയുടെ വാലിൽ കുടുക്കിട്ടു ചുററും ഓടിനടന്ന് ആനന്ദനൃത്തംചെയ്യുന്നതും. ഫലിതരസികനായിരുന്നു.

അന്നത്തെ കളിക്കുശേഷം കൃഷ്ണപിള്ള പതിവുപോലെ കളിയോഗത്തിൽ ചേർന്നു നടന്നുതുടങ്ങി. പല സ്ഥല

ങ്ങളിലും ചുററിത്തിരിഞ്ഞു. 1115-ൽ ഉത്സവക്കളിക്കു നെടുമങ്ങാട്ടു വീണ്ടും വന്നുചേൎന്നു. ആദ്യത്തെ ദിവസത്തെ കല്യാണസൗഗന്ധികത്തിനു കഥാനായകൻെറ ഹനുമാൻ, ഭഗ്നനിഷ്ഠനായ ഹനുമാൻ രാമായണകഥാഭാഗങ്ങൾ ആടിക്കഴിഞ്ഞിട്ട് 'ആരുമെതിരില്ലാതെ' വീരരസംതന്നെ 'നരാകൃതി കൈക്കൊണ്ടുവരുന്നപോലെ' അധൃഷ്യനായി ആഗതനാകുന്ന ഉഗ്രൻ ആരാണെന്ന് അത്ഭുതത്തോടെ നോക്കുന്നതും 'ഖേദേന കേസരികൾ കേവലം പേടിച്ചു മേരുഗുഹാന്തരേ മേവീടുന്നതായികാണുന്നതും' 'ശാതോദരീചടുലചാരുകടാക്ഷപാതപാഥേയവനായ' ആഗതൻെറ നേൎക്ക് 'മനസി മമ കിമപി ബത! മമത പെരുകുന്നിവനിൽ' എന്ന ഭാഗം അഭിനയിച്ച് അനായാസേന അഷ്ടകലാശം നിൎവ്വഹിക്കുന്നതും 'കനിവോടവരുടെ ശക്തി' കാണുന്നതിന്നായി വൃദ്ധവാനരരൂപം അവലംബിക്കുന്നതും 'സമുദ്രലംഘനരൂപം' കാണിച്ച് അനുജനെ ഭ്രമിപ്പിക്കുന്നതുമായ ഭാഗങ്ങൾ ഒന്നാന്തരമായിരുന്നു.

തിരുവിതാംകൂറിൽ നെടുമങ്ങാട്ടുതാലൂക്കിൽ ഉദയന്തൂർ കുളങ്ങര കിഴക്കേമഠത്തിൽ നീലകണ്ഠൻനമ്പൂതിരിയായിരുന്നു കൃഷ്ണപിള്ളയുടെ ജനയിതാവ്. ജനനം 1052 മീനം മകയിരം നക്ഷത്രം. അമ്മ കാരനാട്ടുവീട്ടിൽ ലക്ഷ്മിഅമ്മ. അച്ഛൻ സ്വപുത്രനു ഭാഷയിലും സംസ്കൃതത്തിലും നല്ല പാണ്ഡിത്യം ഉണ്ടാക്കിക്കൊടുത്തു. കൗമാരദശയിൽതന്നെ കൃഷ്ണപിള്ള അഭിനയവാസന പ്രകടിപ്പിച്ചുതുടങ്ങി.

1069 കുംഭത്തിൽ കൃഷ്ണപിള്ളയുടെപിതാവ്, കൊല്ലം സ്വദേശിയായ അകവൂർ അനന്തൻപിള്ളയുടെ നേതൃത്വത്തിൽ ഒരു കളിയോഗം രൂപീകരിച്ചു. കൃഷ്ണപിള്ള അന്ന

ന്തൻപിള്ളയുടെ ശിഷ്യത്വം സ്വീകരിച്ചു് അഭ്യാസംതുടങ്ങി. തകഴി കൊച്ചുനീലകണ്ഠപ്പിള്ള, ദമയന്തി നാരായണപിള്ള, കരീത്തറ രാമപ്പണിക്കർ എന്നിവരുടെ സാന്നിദ്ധ്യത്തിലാണു കൃഷ്ണപിള്ള അരങ്ങേററം കഴിച്ചതു്. തുടൻ കളിയോഗങ്ങളോടുകൂടി കേരളമൊട്ടുക്കു സഞ്ചരിക്കുകയുംചെയ്തു.

ആദ്യകാലങ്ങളിൽ കൃഷ്ണപിള്ള കെട്ടിയിരുന്നതു് ശ്രീകൃഷ്ണൻ, വലലൻ എന്നീ വേഷങ്ങളായിരുന്നു. പിന്നീടു നന്ദികേശ്വരൻ, വജ്റദംഷ്ട്രൻ മുതലായ വട്ടമുടിവേഷങ്ങളും ശൂരപത്മാസുരൻ മുതലായ കത്തിവേഷങ്ങളും കെട്ടിവന്നിരുന്നു. രൗദ്രഭീമനു് അദ്ദേഹം മാതൃകയായി എടുത്തിട്ടുള്ളതു കവളപ്പാറയെയാണു്.

രണ്ടുകൊല്ലംമുമ്പു് ഒരു രാത്രിയിൽതന്നെ കിരാതം, ദക്ഷയാഗം എന്നീ കഥകളിൽ കാട്ടാളൻ, നന്ദികേശ്വരൻ, വീരഭദ്രൻ എന്നീ മൂന്നു വേഷങ്ങൾ കെട്ടുകയുണ്ടായി. പിറേറദിവസം പകൽ ഉറങ്ങി ക്ഷീണം തീക്കാതെ പുരയിടത്തിൽ കിളയ്ക്കുകയുംചെയ്തു. അങ്ങനെ കളിയോഗങ്ങളിൽ ഗുരുനാഥൻ, ആദ്യവസാനവേഷക്കാരൻ എന്നീ സ്ഥാനങ്ങൾ വഹിച്ചു സഞ്ചരിച്ചുവരവേ 1130 തുലാമാസത്തിൽ 78-ാമത്തെ വയസ്സിൽ കൊട്ടാരക്കരവെച്ചു് അദ്ദേഹം ചരമം പ്രാപിച്ചു.

---

# 33. ചമ്പക്കുളം പാച്ചുപിള്ള

ഉത്തരതിരുവിതാംകൂറിന്റെ പത്തായമെന്നു വിളിക്കപ്പെട്ടുവരുന്ന കുട്ടനാട്ടിൽ അമ്പലപ്പുഴത്താലൂക്കിൽ വള്ളംകളിക്കു കീർത്തിപ്പെട്ട സ്ഥലമാണെല്ലോ ചമ്പക്കുളം. അവിടെയുള്ള പാക്കേരിവീട് പല തലമുറകളായി കഥകളിനടന്മാരുടെ ജനനംകൊണ്ടു പ്രശസ്തിയാർജ്ജിച്ചതാണ്. ആ തറവാട്ടിൽ ഉദ്ദേശം അരശതാബ്ദത്തിനുമുമ്പ് ശ്രീ പരമേശ്വരൻപിള്ള ജനിച്ചു. അദ്ദേഹമാണ് ഇന്നു പാച്ചുപിള്ള എന്ന നാമധേയത്താൽ അറിയപ്പെടുന്നത്.

പരമ്പരാസിദ്ധമായ അഭിനയവാസന പാച്ചുപിള്ളയിൽ വിദ്യാർത്ഥിയായിരിക്കുന്ന കാലത്തുതന്നെ വേരൂന്നി. ചമ്പക്കുളം പരമുപിള്ളയുടെ ശിഷ്യത്വം സ്വീകരിച്ചു കഥകളി അഭ്യസിച്ചുതുടങ്ങി. സ്ത്രീ, പച്ച എന്നീ വേഷങ്ങൾ സ്വീകരിച്ചു പല കഥകളിരംഗങ്ങളിലും പ്രത്യക്ഷപ്പെട്ടു, എങ്കിലും കഥകളിസ്ഥാനത്തിന്റെ വിവിധ ശാഖകളിൽ പ്രാവീണ്യം സമ്പാദിച്ചതു് മാത്തൂർ കുഞ്ഞുപിള്ളയുടെ ശിഷ്യത്വം സ്വീകരിച്ചശേഷമാണ്. അന്നു പാച്ചുപിള്ളയുടെ സഹപാഠികൾ ചമ്പക്കുളം പരമേശ്വരക്കൈമളും നെടുമുടി നാരായണക്കുറുപ്പും ആയിരുന്നു.

1114-ൽ പാച്ചുപിള്ള കോട്ടാരംകളിയോഗത്തിൽ ചേന്നു. അന്നുമുതൽ ഇന്നുവരെ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ നാടകശാലാമുഖപ്പിൽ ബകവധമുണ്ടെങ്കിൽ ഖനകന്റെ വേഷം പാച്ചുപിള്ളയ്ക്കുതന്നെ. "മനസ്സും ശരീരവും ഒരുപോലെ തഴച്ചുവളന്നു ഭീമാകാരനായ"

വെച്ചൂർ രാമൻപിള്ളയുടെ കാലത്തുതന്നെ അദ്ദേഹത്തെ ക്കൂടാതെ ഒരു നല്ല താടിവേഷക്കാരൻ കൊട്ടാരംകളിയോഗത്തിൽ ഉണ്ടായിരുന്നതു പാച്ചുപിള്ളയത്രേ.

വെച്ചൂർ ബാലിയാണെങ്കിൽ പാച്ചുപിള്ള സുഗ്രീവൻ. വെച്ചൂർ കലിയാണെങ്കിൽ ചമ്പക്കുളം ദ്വാപരൻ. ഇങ്ങനെ കഴിഞ്ഞു കുറേക്കാലം. രാമൻപിള്ളയുടെ കാലശേഷം അതുപോലത്തെ ചുവന്ന താടി തെക്കൻവേഷക്കാരിൽ ഇന്നു പാച്ചുപിള്ള മാത്രമേയുള്ളു. ആറടി പൊക്കവും മാംസളമായ മുഖവും വിസ്തൃതമായ മാറിടവും നീണ്ടു തടിച്ച ഭുജങ്ങളും ഈ ദീർഘകായനുണ്ടു്. തലമുടി അല്പം നരച്ചുതുടങ്ങിക്കാണണം. ഏഴു കല്ലുവെച്ച വെള്ളക്കടുക്കൻ കാതുകളിൽ കാണുകയുണ്ടാവും.

പതിനാലരയിഞ്ചു നീളമുള്ള കിരീടവും മുപ്പത്തിഒന്നു് ഇഞ്ചു വ്യാസമുള്ള കുററിപ്പാമരവുമാണു കൊട്ടാരം കളിയോഗത്തിലെ പൊടിപ്പിനുള്ളതു്. അഷ്ടകലാശം നിർവ്വഹിക്കേണ്ടിവരുന്ന വിജയത്തിലെ ബാലിവേഷക്കാർ സാധാരണയായി ഏഴാമത്തെ ലഘുവിൽ തുടങ്ങി അഞ്ചാമത്തെ കലാശംവരെ ചവിട്ടിനിറുത്തുകയാണു പതിവു്. എന്നാൽ നമ്മുടെ പിള്ളയ്ക്കു് അഷ്ടകലാശം ധാരാളം പ്രയോഗിച്ചു ശീലവും താളത്തിനെക്കുറിച്ചു നല്ല നിശ്ചയവും മാത്രമല്ല മെയ്യുറുത്തുംകൂടിയുള്ളതിനാൽ അദ്ദേഹം അമ്മാനയാടുന്ന ലാഘവത്തോടുകൂടിയാണു് അഷ്ടകലാശവും അതു കഴിഞ്ഞു വലിയ കലാശവും എടുക്കുന്നതു്. അദ്ദേഹത്തിനു പൊടിപ്പു് എത്രത്തോളം ഭാരിച്ചതോ, ഭീകരമായ താടിവേഷം അത്രമാത്രം സ്വാധീനമാണു്. പാച്ചുപിള്ള അരങ്ങത്തു വരുമ്പോൾ തിരശ്ശീലക്കാർ വളരെ ഉയരത്തിൽ തിരശ്ശീല

പിടിച്ചു കൈ കുഴയുന്നുണ്ടാവും. അങ്ങനെ പിടിച്ചാൽ മാത്രമേ അദ്ദേഹത്തിന്റെ മുഖം മറച്ചുപിടിക്കാൻ സാധിക്കുകയുള്ളു. എന്നാലും മകുടത്തിന്റെ മുക്കാൽഭാഗവും മറയ്ക്കപ്പുറം കാണാം. ഉഗ്രമായ അട്ടഹാസത്തോടെ എടുത്തു കലാശം ചവിട്ടി, കിരീടം കൈകൊണ്ടു പിടിക്കാതെതന്നെ അനായാസേന ചുററിക്കറങ്ങി, ചടചടായിതമായ പ്രകട പദാഹതിയോടെ, തിരശ്ശീല വിറപ്പിച്ചുകൊണ്ടു തിരനോട്ടം നടത്തുമ്പോൾ അദ്ദേഹത്തിന്റെ മുഖത്തു പ്രകടമാകുന്ന രൌദ്രരസം അന്യാദൃശമാണ്. തുറിച്ച നോട്ടവും കറുപ്പിച്ച ചുണ്ടുകൾക്കിടയിൽ കാണുന്ന വെളുത്ത പല്ലുകളും നീണ്ടു വളഞ്ഞ ദംഷ്ട്രദ്വയവും ഭീകരമായ ഗജ്ജനവും ആ ചുവന്ന താടിയെ ഒരു അമാനുഷവേഷമാക്കുന്നു.

ത്രിഗർത്തൻ, ബകൻ, വീരഭദ്രൻ മുതലായ പ്രധാന വേഷങ്ങൾ കെട്ടുന്ന നടന്മാർ ദുരഭിമാനംനിമിത്തം ശകുനി, ജ്വരം, സുദർശനചക്രം മുതലായ അപ്രധാനമായ വേഷങ്ങൾ കെട്ടാതെ വന്നേക്കാം. എന്നാൽ സ്ത്രീവേഷം ഒഴിച്ച് അതും കെട്ടുവാൻ പാച്ചുപിള്ള തയാറാണ്. കാർക്കോടകൻ കെട്ടുന്നതിനും അദ്ദേഹത്തിനു കുസലില്ല.

'താടി'ക്കു മാത്രമല്ല കരിക്കും പാച്ചുപിള്ള അദ്വിതീയനാണ്. നക്രതുണ്ഡിയും സിംഹികയും പാച്ചുവിന്റെ പ്രധാനവേഷങ്ങളാണ്. നിണം അണിഞ്ഞുകഴിഞ്ഞാൽ ആരിലും ഭയം ജനിപ്പിക്കുന്നതുമാണെന്നും കേട്ടുകേൾവിയുണ്ട്.

പൂതനാമോക്ഷംകഥ പൂർണ്ണമായി ആടുന്നതു വളരെ ചുരുക്കമാണല്ലോ. 1117-ൽ കലാമണ്ഡലം കൃഷ്ണൻനാ

യർ തിരുവനന്തപുരത്തു വന്ന സമയം പൂതനാമോക്ഷത്തിലെ പ്രധാനരംഗങ്ങരം ആടുകയുണ്ടായി. കൃഷ്ണൻനായരുടെ ലളിത. കംസൻ കവളപ്പാറ. കരിപൂതന കുറച്ചി കൃഷ്ണപിള്ള. ലളിതയാണല്ലോ അന്നും ഇന്നും മരിക്കുന്നതായി കാണാറുള്ളതു്. എന്നാൽ യഥാൎത്ഥത്തിൽ മരണം സംഭവിക്കുന്നതു ലളിത വിഷപീഡിതയായി കരിവേഷം അവലംബിച്ചശേഷമാണു വേണ്ടതു്. കൃഷ്ണാട്ടംകളി കണ്ടിട്ടുള്ളവൎക്കു് ഇതു നല്ലവണ്ണമറിയാം. "ഉണ്ണിയാകുമിവൻ മുല ഉണ്ണുന്നേരം വേദന എണ്ണുവാനും എളുതല്ലഹോ" എന്നും മററുമുള്ള പദം ആടേണ്ടതു മുഖത്തു കരിമാത്രം തേച്ച ലളിതയല്ല. ഭീകരരൂപിയായ രാക്ഷസിയാണു്. 1130 മീനത്തിൽ മാങ്കുളത്തിൻെറ കംസനും കൃഷ്ണൻനായരുടെ ലളിതയും കഴിഞ്ഞു പ്രാണവേദനയോടെ തലയും കൈകാലുകളും അററഞ്ഞു മരിക്കുന്ന പൂതനയുടെ ഭാഗം പാച്ചുപിള്ള ഭംഗിയായി അഭിനയിച്ചു.

ചമ്പക്കുളത്തിൻെറ കാട്ടാളൻ കേമമാണു്. 'കൃത്യ' ബലെ ഭേഷ് എന്നുതന്നെ പറയാം. ഉത്തരാസ്വയംവരത്തിൽ ഹനുമാൻ, ഗുരുദക്ഷിണയിൽ പഞ്ചജനൻ, തെക്കൻ രാജസൂയത്തിൽ ജരാസന്ധൻ ഇവയെല്ലാം ഇദ്ദേഹം കെട്ടാറുണ്ടെന്നറിയുന്നു.

വിനയസമ്പന്നനും സംസ്കൃതചിത്തനും കാക്കപിടിക്കാൻപോവാത്ത കലാകാരനുമാണു് പാച്ചുപിള്ള. ഭയങ്കരനായ താടി കെട്ടാറുണ്ടെങ്കിലും പ്രകൃതി വളരെ ശാന്ത

മാണ്. ഇളകിയാട്ടത്തിന് ഉപയോഗിക്കാറുള്ള മിക്ക പദ്യങ്ങളും അദ്ദേഹത്തിന് സ്വാധീനമാണ്.

ചമ്പക്കുളംപാച്ചുപിള്ളയുടെ ഇളയ സഹോദരനാണ് പാലസ്ഡാൻസറായി വളരെക്കാലം സേവനം കഴിച്ചിട്ട് ഇപ്പോൾ ഞങ്ങളിൽ ചിലരുടെ ഇടയിലുംകൂടികഴിയുന്ന ശ്രീ ഗോപിനാഥ്; മദ്രാസ് നടനനികേതനത്തിൽ ഡയറക്ടർ. ഈ സഹോദരന്മാരുടെ കലാസേവനം ഉത്തരോത്തരം വദ്ധിക്കട്ടെ.

---

# 34. ശ്രീമതി കാർത്ത്യായനിഅമ്മ

ചട്ടമ്പിസ്വാമിതിരുവടികളെ ഭൗതികവാദത്തിലൂടെ എതിർത്തു തോല്പിക്കാനായി ചാടിപ്പുറപ്പെട്ട് ഒടുവിൽ അവിടത്തെ ശിഷ്യത്വം സ്വീകരിച്ചു തിരിച്ചുവന്ന ഒരു വിദ്യാർത്ഥിയായിരുന്നു നെടുമങ്ങാട്ടു വേലുപ്പിള്ള. അങ്ങനെ സ്വാമികളുടെ സഹചാരിയായിത്തീർന്ന വേലുപ്പിള്ള സ്വാമിജിയുടെ ശിഷ്യയായ കാർത്ത്യായനിയുടെ കഥകളി കണ്ട് ആ ബാലികയെ വളരെ ബഹുമാനിച്ചുതുടങ്ങി.

ആ ബാലിക കൊട്ടാരംകഥകളിവിചാരിപ്പുകാരനായിരുന്ന നീലകണ്ഠപ്പിള്ളയുടെ പുത്രിയാണ്. ആദ്യകാലത്ത് അച്ഛൻതന്നെ പുത്രിയെ കഥകളി അഭ്യസിപ്പിച്ചു. എങ്കിലും കുഞ്ഞൻപിള്ളച്ചട്ടമ്പിയുടെ ഉപദേശമനുസരിച്ച് അദ്ദേഹം തൻെറ മകളെ ദമയന്തിനാരായണപിള്ളയുടെ ശിഷ്യയാക്കി.

നെടുമങ്ങാട്ടു വേലുപ്പിള്ള സ്വദേശത്തു ഫാറസ്റ്റ്റേഞ്ചറായി നിയമിക്കപ്പെട്ടതിനാൽ ഗുരുവും നെടുമങ്ങാട്ടുദേശങ്ങളിൽ സഞ്ചരിച്ചുതുടങ്ങി. ദമയന്തിനാരായണപിള്ളയും അവിടെ താമസമായി. ഇദ്ദേഹത്തിൻെറ കീഴിൽ ഇവിടെവെച്ചാണ് ഭാഗിനേയനായിരുന്ന തുറവൂർ മാധവൻപിള്ളയും ശിഷ്യത്തിയായ കാർത്ത്യായനിയും അഭ്യാസം പൂർത്തിയാക്കിയത്. ഇക്കാലത്ത് കാർത്ത്യായനിക്കു വയസ്സ് പന്ത്രണ്ട്.

പല സ്ഥലങ്ങളിലും സുദേഷ്ണ, ഉഷ മുതലായ വേഷങ്ങൾകാർത്ത്യായനിഅമ്മ കെട്ടിയിട്ടുണ്ട്. അന്നു സൈരന്ധ്റി,

ചിത്രലേഖ മുതലായ വേഷങ്ങരം മാധവൻപിള്ളയും കീചകൻ, ബാണൻ എന്നിവ നീലകണ്ഠപ്പിള്ളയും കെട്ടിയിരുന്നു. തെക്കൻരാജസൂയത്തിൽ നീലകണ്ഠപ്പിള്ള ജരാസന്ധനായും കാത്ത്യായനിഅമ്മ ശ്രീകൃഷ്ണനായും അഭിനയിച്ചിട്ടുണ്ട്. ആ യുവതി ഉണ്ടപരമുപിള്ളയുടെയും സഹനടിയായി ഇരുന്നിട്ടുണ്ട്.

ഒരിക്കൽ കാത്ത്യായനിയുടെ ഉഷ കണ്ട റയിഞ്ചർ വേലുപ്പിള്ള വികാരപരവശനായി ചമഞ്ഞു. അടങ്ങാത്ത ആ അനുരാഗം വിവാഹബന്ധം ഏർപ്പെടുത്തി. തൽഫലമായി തിരുവനന്തപുരത്തു തമ്പാന്തരിലുള്ള അവരുടെ മാതൃഭവനത്തിൽവെച്ചു വിവാഹവും നടന്നു.

കഥകളിയിലെ എല്ലാ വേഷങ്ങളും സ്ത്രീകരംക്കു എല്ലാ പ്രായത്തിലും കെട്ടാൻ സാദ്ധ്യമല്ലല്ലോ. സ്തനാഭാരം വെച്ചുപിടിപ്പിച്ച കൊടലാരം മാറത്തു കെട്ടുന്നതുതന്നെ യുവതികരംക്കു ക്ലേശകരം. പെൺകരിവേഷമാണെങ്കിൽ ചോദിക്കാനേയില്ല. ആ രൂപത്തിലുള്ള സ്ത്രീകരം ഇന്നുണ്ടെന്നു് ആരെങ്കിലും പറയുന്നു എങ്കിൽ അവർ പ്രണയപരാജയം സംഭവിച്ചവരായിരിക്കണം.

അങ്ങനെ വിവാഹത്തോടുകൂടി കാത്ത്യായനിഅമ്മ കഥകളിഅഭിനയം കലാശിപ്പിച്ചു. ഇന്നു പുത്രപൗത്രാദികളോടുകൂടി അവർ നെടുമങ്ങാട്ടു വെമ്പാലം എന്ന സ്ഥലത്തു തെക്കടവീട്ടിൽ കഴിയുകയാണു്. വയസ്സ് ഇപ്പോരം 76 കഴിഞ്ഞു.

# 35. വാഴയങ്കട കുഞ്ചുനായർ

തെക്കേമലബാറിൽ വള്ളുവനാട്ടുതാലൂക്കിൽ കാറൽമണ്ണ എന്ന ഒരു ദേശമുണ്ട്. അവിടെ നെടുമുടിവീട്ടിൽ ശ്രീഗണപതിനായക്കും ഭാര്യ ചെനമ്പുറത്തു ഇട്ടിച്ചീരിഅമ്മയ്ക്കും സന്താനമായി ഒരു പുത്രൻ ജനിച്ചു. പിന്നീടു വളരെക്കാലം ആ ദമ്പതികൾക്കു സന്താനമുണ്ടായില്ല. ആദ്യത്തെ പുത്രന് വയസ്സ് ഇരുപതായി. ഒരു പുത്രനെക്കൂടി ലഭിക്കുന്നതിന് ഗുരുവായൂരപ്പനെ ഇവർ പ്രാർത്ഥിച്ചു. ഭക്തവത്സലനായ ഭഗവാൻ ഇവരുടെ പ്രാർത്ഥന സ്വീകരിച്ച് ഇട്ടിച്ചീരിഅമ്മയുടെ നാല്പതാംവയസ്സിൽ 1085 ചിങ്ങം അഷ്ടമി രോഹിണിനാളിൽ ഒരു ആൺകുഞ്ഞിനെ പ്രസവിച്ചു. ഗോകുലാഷ്ടമിദിവസം ജാതനായ ഈ കുഞ്ഞിന് വാഴയങ്കട നരസിംഹമൂർത്തിക്ഷേത്രത്തിൽവെച്ചു കൃഷ്ണൻ എന്നു നാമകരണംചെയ്തു. ഈ കുട്ടി ഏഴാംക്ലാസ്സുവരെ പഠിപ്പു തുടൎന്നുവന്നു.

കുട്ടിയെ കൂടുതൽ പഠിപ്പിക്കുന്നതിന്നു മാതാപിതാക്കന്മാർക്ക് ധനസ്ഥിതി മതിയായിരുന്നില്ല. അക്കാലത്തു മല്ലിശ്ശേരിയിൽ കോങ്ങാട്ടു നമ്പൂതിരിയും കുട്ടപ്പുതുവാളുംകൂടി വാഴയങ്കടയിൽ ഒരു കളരി സ്ഥാപിക്കയുണ്ടായി. ഈ കുട്ടിയെ പതിനഞ്ചാമത്തെ വയസ്സിൽ നമ്പൂതിരി തന്റെ കളരിയിൽ ചേർത്തു. ആദ്യഗുരുനാഥൻ ആശാരികോപ്പനെന്നു പേരുകേട്ട കോപ്പൻനായരായിരുന്നു. വളരെ താമസിയാതെ അഭ്യാസനവും തുടൎന്നുവന്നു. 1100 ധനുവിൽ അരങ്ങേററവും കഴിഞ്ഞു. മാതാപിതാക്കന്മാർ അന്നു

വിളിച്ചിരുന്നതു 'കുഞ്ചു' എന്ന ഓമനപ്പേരിലായിരുന്നു. ആശാനും അടുത്തുള്ള കൂട്ടരും ആ പേരിലായിരുന്നു വിളിച്ചുവന്നിരുന്നതു്.

കുഞ്ചുനായരുടെ ആദ്യത്തെ വേഷവും പേരുപോലെ ശ്രീകൃഷ്ണനായിരുന്നു. ഒററ മകുടമുള്ള പീലിമുടിയും പച്ച മുഖവും പീതാംബരവുമായി പ്രത്യക്ഷപ്പെട്ട ശ്രീകൃഷ്ണനെ കണ്ട മാത്രയിൽ പ്രേമബദ്ധയായ നാരായണിക്കുട്ടിക്കു തന്റെ 23-ാംവയസ്സിൽ അദ്ദേഹം സഹധർമ്മിണീപദം കൊടുത്തു.

രണ്ടു സംവത്സരം സുഭദ്രാഹരണത്തിലെ ശ്രീകൃഷ്ണനായി കുഞ്ചുനായർ കഴിച്ചുകൂട്ടി. പിന്നീടു കോലടി ഗോവിന്ദപ്പിഷാരടിയുടെ ശിഷ്യത്വം സ്വീകരിച്ചു കഥകളിപ്രസ്ഥാനത്തിന്റെ വിവിധശാഖകളിൽ പ്രാവീണ്യം നേടി. പട്ടിക്കാന്തൊടിയുടെ കീഴിൽ ഉപരിപഠനവുംചെയ്തു കാലകേയവധത്തിൽ അർജ്ജുനൻവരെ ആടാറായി. പിന്നീടു് കലാമണ്ഡലത്തിൽ ചേൎന്നു. മഹാകവി വള്ളത്തോൾ കുഞ്ചുവിന്റെ അഭിനയംകണ്ടു് ആഹ്ലാദിച്ചു. കവളപ്പാറയുടെ കീഴിലും അഭ്യസനമുണ്ടായി അവിടന്നാണു കേകി, ഏകലോചനം, കമലദളം, കൈലാസോദ്ധാരണം മുതലായതു ശീലിച്ചതു്. ഗുരുശിഷ്യന്മാരായ കവളപ്പാറയും കുഞ്ചുവും കല്യാണസൗഗന്ധികത്തിൽ ഹനുമാനായും ഭീമനായും അഭിനയിച്ചതു കണ്ടവരാരും ഒരുകാലത്തും മറക്കുകയില്ല. നളചരിതം ഒന്നാംദിവസത്തെ കഥയിൽ ഹംസംകെട്ടാൻ ചിട്ടവരുത്തിയതു കുറിച്ചി കുഞ്ഞൻപണിക്കരാണല്ലോ. ഇപ്പോൾ കുഞ്ചുനായരും ചെറിയ ചാത്തുണ്ണിപ്പണിക്കരു

മാണ് ഈ വേഷം കെട്ടി ആടാറുള്ളതു് എന്ന സംഗതിയും സ്മരണീയമാണ്.

നാരായണിക്കുട്ടി 1120 കുംഭത്തിൽ രണ്ടു കുഞ്ഞുങ്ങളെ കാഴ്ചവെച്ചിട്ട് കാലഗതിയടഞ്ഞു. പിന്നീടു ഭാര്യാസോദരിയെ ഇദ്ദേഹം കളത്രമായി സ്വീകരിച്ചു. ഇതിലിപ്പോറം മൂന്നു സന്താനങ്ങറം ഉണ്ടെന്നറിയുന്നു.

ഇന്നു കുഞ്ചുനായരുടെ ഏററവും പ്രധാനപ്പെട്ട വേഷം സീതാസ്വയംവരത്തിൽ പരശുരാമനാണ്. ചില കഥകളിൽ ചില വേഷക്കാൎക്കു് പ്രത്യേകപാടവമുള്ളതു നമുക്കറിയാവുന്ന സംഗതിയാണല്ലോ. ആശാരി കോപ്പൻ, പൂതന കൃഷ്ണൻനായർ, കിമ്മീരവധത്തിൽ ലളിത ശങ്കുണ്ണിനായർ ഇവർ ഇതിന്നുദാഹരണമാണ്. ശങ്കുണ്ണിനായർ പൂവള്ളിയോഗത്തിലായിരുന്നു. ഇങ്ങനെ ഒരു ലളിതയെ ഞാനും മുമ്പും പിമ്പും കണ്ടതായി ഓൎക്കുന്നില്ല. തിരുവല്ലാ കുഞ്ഞുപിള്ളയുടെ പച്ചയും കത്തിയും ശങ്കുണ്ണിയുടെ സ്ത്രീവേഷവുംകൂടി വന്നാൽ പ്രേക്ഷകർ എത്രനേരമെങ്കിലും ഉറക്കൊഴിച്ചിരിക്കും. ശങ്കുണ്ണിയുടെ രൗദ്രഭീമനും ഞാൻ കണ്ടു് ആസ്വദിച്ചവനാണ്.

എന്തേ പറഞ്ഞുവന്നതു്, ശൃംഗാരവും ഹാസ്യവും രൗദ്രവും കൃഷ്ണൻനായൎക്കു് മെച്ചപ്പെട്ടിരിക്കുന്നപോലെ കരുണവും വീരവും രൗദ്രവും മററുമാണു കുഞ്ചുനായരുടെ സ്ഥായിയായ രസങ്ങറം!

പണ്ടു സീതാസ്വയംവരം ഞാനാടിക്കണ്ടിട്ടില്ല. ഇയ്യിടെ അതു ചിട്ടവരുത്തിയതു കലാമണ്ഡലമാണ്. അന്നത്തെ ആശാനായിരുന്ന രാമൻകുട്ടി പരശുരാമവേഷം

എടുത്തു. എവിടെച്ചെന്നാലും രാമൻകുട്ടിയുടെ പരശുരാമൻ കാണണമെന്നായി. അപ്പോഠം 50 ക. കൂടി അടച്ചെങ്കിലേ ആ കഥ ആടുകയുള്ളു എന്ന നിലയിലെത്തി. അതോടെ ആവശ്യക്കാരുടെ എണ്ണവും ചുരുങ്ങി.

കലാമണ്ഡലം കൃഷ്ണൻനായർ നളനായും (രണ്ടാം ദിവസത്തെ) കുഞ്ചുനായർ പുഷ്കരനായും ഒരു അരങ്ങ നാലുകൊല്ലംമുമ്പു മദ്രാസ് മ്യൂസിയംതിയേററിൽവെച്ച് ഉണ്ടായി. അന്നത്തെ പുഷ്കരൻെറ അഭിനയത്തെക്കുറിച്ചു മുമ്പൊരുദിക്കിൽ പറഞ്ഞുപോയതുകൊണ്ട് ഇവിടെ എടുത്തുപറയുന്നില്ല.

തെക്കു കലാമണ്ഡലം കൃഷ്ണൻനായൎക്കുള്ള സ്ഥാനമാണ് വടക്ക് കുഞ്ചുനായൎക്കുള്ളത്. ഭാവസ്ഫുരണത്തിൽ കൃഷ്ണൻനായർ കുഞ്ചുവിനെയും, കലാശത്തിലും മുദ്രയിലും കുഞ്ചു കൃഷ്ണൻനായരെയും അതിശയിക്കുന്നതായി സൂക്ഷ്മമായി പരിശോധിച്ചാൽ മനസ്സിലാക്കാം. ബാലിവിജയത്തിൽ കുഞ്ചുവിൻെറ രാവണൻ കണ്ടവർ ഇതു സമ്മതിക്കും; തീച്ച.

ഇപ്പോഠം കുഞ്ചുനായർ കോട്ടയ്ക്കൽ പി. എസ്. വി. കഥകളിസംഘത്തിൻെറ ആചാര്യനായി കഴിഞ്ഞുകൂടുന്നു.

---

# 36. കോപ്പൻനായരും മകൻ നാണുനായരും

തകഴി കുഞ്ചുക്കുറുപ്പിനെ കുചേലക്കുറുപ്പ് എന്ന് അറിയുന്നതുപോലെയാണ് കരിയാട്ടിൽ കോപ്പൻനായരെ ആശാരികോപ്പൻ എന്നു പരക്കെ പറഞ്ഞുവരാറ്. ഇദ്ദേഹത്തിൻെറ തറവാട്ടും വെള്ളിനഴിദേശത്തുതന്നെയാണ്. ബകവധം കഥയിൽ ആശാരിവേഷം കെട്ടി രംഗവാസികളെ രസിപ്പിക്കുന്നതിൽ ഇത്ര കേമനായ ഒരു വ്യക്തിയെ കാണുവാൻ പ്രയാസം. അരക്കില്ലം കാണുവാൻ മഴുവും ഉളിയും അളവുകോലുമായി വരുന്നതും, തീണ്ടൽജാതിക്കാരനാകയാൽ ശുദ്ധം മാറാതിരിപ്പാൻവേണ്ടി ഒച്ചയാട്ടിക്കൊണ്ടുള്ള വരവും, അരങ്ങത്തു വന്നിരുന്നു വെററിലമുറുക്കുവാനുള്ള വട്ടങ്ങൾ ഒരുക്കൂട്ടുന്നതും പ്രേക്ഷകക്ക് അത്യാവശ്യം സല്ക്കരിക്കുന്നതും മുറുക്കിയതു തുപ്പിയതായി നടിക്കുന്നതും കാണേണ്ടുന്ന കാൎയ്യങ്ങളാണ്. പഞ്ചപാണ്ഡവന്മാക്ക് അരക്കില്ലത്തുനിന്നു പുറത്തേയ്ക്കു നിർഗ്ഗമിക്കാനുള്ള ഗഹ്വരം നിൎമ്മിച്ചശേഷം ആ ദ്വാരം മതിയോ എന്നു പാണ്ഡവന്മാരിൽവെച്ചു തടിയനായ ഭീമസേനൻെറ ഗാത്രം അളവെടുക്കുന്നതും, മരം മുറിക്കുന്ന സമയത്തു മഴു കൈമോശംവന്നതായി നടിച്ചു രംഗവാസികളെ വിഷമിപ്പിക്കുന്നതും, പ്രവൃത്തി എല്ലാം കഴിഞ്ഞു ധൎമ്മപുത്രരോട് വിടപറയുന്നതും, ആ സമയം തനിക്കു ലഭിച്ച ഓണപ്പുടവയും കങ്കണാദികളും തൻെറ ദേഹത്തിൽ മാറിമാറി അണിയുന്നതും, ഒക്കെയും കെട്ടിക്കഴിഞ്ഞശേഷം ഞെളിഞ്ഞുനടക്കുന്നതും, തൻെറ




# ചുവന്ന താടി



കോപ്പൻനായരുടെ മകൻ നാണുനായരു്.

പ്രവൃത്തി അനുചിതമായോ എന്നു ശങ്കിച്ചു ധർമ്മപുത്രരെ തിരിഞ്ഞുനോക്കി ഭയവിഹ്വലം നടിക്കുന്നതും കാണാത്തവരുടെ കണ്ണ് നിഷ്ഫലംതന്നെ എന്നു തീർത്തുപറയാം.

പ്രസിദ്ധിപെററ ഇട്ടിരാരിശ്ശമേനോൻെറ ശിഷ്യനും പട്ടിക്കാന്തൊടിയുടെ സഹപാഠിയുമാണ് നമ്മുടെ കോപ്പൻ. ഇപ്പോൾ പ്രായം എൺപതു കാണും. പച്ചയും കത്തിയും കെട്ടാറില്ല. മുഖത്തിനു യോജിപ്പു പോരാ. വെള്ളത്താടി, ചുവന്ന താടി, കരി ഇതെല്ലാം ഒരുമാതിരി നന്നാവും. ഇയ്യിടെ ഒളപ്പമണ്ണ കാരണവർ ഭവദാസൻനമ്പൂതിരിപ്പാട്ടിലെ ഷഷ്ടിപൂർത്തിമഹോത്സവത്തിന് ആശാരി കെട്ടി അഭിനയിച്ചതായി അറിയുന്നു. ഇദ്ദേഹം നല്ല ഒരു ഒഴിപ്പൽകാരനുമാണത്രെ.

ഈ ലേഖകൻ ഏകദേശം പതിനേഴുകൊല്ലംമുമ്പ് കോപ്പൻെറ കോപ്പുകളെ അനുകരിച്ച് ഒരു ഹൈസ്കൂൾ വാർഷികോത്സവത്തിൽ ചിലതെല്ലാം കാട്ടിക്കൂട്ടിയ കഥയും ഇവിടെ സ്മരണീയമാണ്.

കോപ്പൻെറ മകനാണ് നാണുനായർ. 1085-ാമാണ്ടിലാണ് നാണുവിൻെറ ജനനം. മലയാളം പള്ളിക്കൂടം പാസ്സായിട്ടുണ്ട്. ഇംഗ്ലീഷുപഠിപ്പ് ഇല്ലെന്നുതന്നെ പറയാം. നാണുവും വാഴയങ്കട കുഞ്ചുവും കോപ്പൻെറ ശിഷ്യന്മാരാണ്. കുഞ്ചു പിന്നീട് പട്ടിക്കാന്തൊടിയുടെ ശിഷ്യത്വം സ്വീകരിച്ചു. നാണുനായരെ കച്ചകെട്ടിക്കാൻ അച്ഛനു തീരെ മനസ്സുണ്ടായിരുന്നില്ല. സ്വന്തം നിർബ്ബന്ധത്താലാണ് അതിന്ന് ഒരുങ്ങിയത്. നാണു ആദികാലത്തു കെട്ടിയിരുന്നതു സ്ത്രീവേഷമായിരുന്നു. കിമ്മീരവധ

ത്തിലും നരകാസുരവധത്തിലും ലളിത അതിശായിരു ന്നു. പിന്നീട് 22-ാംവയസ്സുമുതൽ ചുവന്ന താടി കെട്ടി ത്തുടങ്ങി. കലാമണ്ഡലത്തിൽ ഇരുന്ന കാലത്തു മണ്ഡല ത്തോടൊപ്പം ഇന്ത്യയിൽ പല ഭാഗങ്ങളിലും സഞ്ചരിച്ചി ട്ടുണ്ട്.

ബാലി, കലി, ജരാസന്ധൻ (വടക്കൻ), ദുശ്ശാസനൻ, ബകൻ ഇവയെല്ലാം നാണുവിൻെറ പ്രധാനവേഷങ്ങളാ ണ്. കരി കേമമാവും. വെള്ളത്താടിയും മോശമല്ല.

തെക്കരിൽ ചമ്പക്കുളം പാച്ചുപിള്ളയും വടക്കരിൽ നമ്മുടെ നാണുവുമാണ് ഇന്നത്തെ ചുവന്ന താടികളിൽ അഗ്രഗണ്യർ. കെട്ടിക്കാഴ്ച ചമ്പക്കുളത്തിന്നു കൂടും. അല ർച്ചയ്ക്കു മെച്ചം നാണുവിന്നും. ചമ്പക്കുളത്തിൻെറ കണ്ണ് ചെറുതാണ്. നാണുവിൻെറ കണ്ണിന്നു വൈശിഷ്ട്യം കൂടു തലാണ്. ചമ്പക്കുളം ബാലിയായും നാണു സുഗ്രീവ നായും വന്നാൽ ജ്യേഷ്ഠാനുജന്മാർ എന്നല്ലാതെ ആരും പറ കയില്ല. അത്രകണ്ടു യോജിപ്പുകാണും അഭിനയചാതുര്യ ത്തിൽ.

# 37. തേക്കുംകാട്ടിൽ രാവുണ്ണിനായർ

ഇദ്ദേഹത്തിൻെറ രാജ്യം അങ്ങാടിപ്പുറമാണ്. പട്ടിക്കാന്തൊടിയുടെ പ്രധാനശിഷ്യനാണ്. കഥാനായകൻ ആദികാലങ്ങളിൽ സ്ത്രീവേഷക്കാരനായിരുന്നു. സൈരന്ധ്റി, മണ്ണാത്തി, ഉർവ്വശി, ലളിത ഈ വേഷങ്ങളെല്ലാം അക്കാലങ്ങളിൽ പ്രധാനമായിരുന്നു.

അനന്തരം ആദ്യവസാനം പച്ച, കത്തി, അത്യാവശ്യം വെള്ളത്താടിയും കെട്ടിയിരുന്നു. നളചരിതം തുടങ്ങിയ കഥകളിൽ ഭാവപ്രധാനമായ വേഷങ്ങൾ കെട്ടി ആടാൻ ഇദ്ദേഹത്തെപ്പോലെ കരുത്തുള്ളവർ നന്നേ കുറയും. കുഞ്ചുക്കുറുപ്പ് ഒഴിച്ചാൽ അക്കാലങ്ങളിൽ ബാഹുകൻ കെട്ടിആടാനുള്ള പാടവം രാവുണ്ണിനായൎക്കുമാത്രമായിരുന്നു. സാഹിത്യവാസനയുമുള്ള ദേഹമാണ് ഈ കഥാനായകൻ. അനേകം ശിഷ്യരുണ്ട്. കഥകളിയുടെ സാങ്കേതികരീതിയെ സംബന്ധിച്ച് ഒരു ഗ്രന്ഥം അദ്ദേഹം ഇപ്പോൾ അച്ചടിപ്പിച്ചുവരുന്നതായി അറിയുന്നു. വയസ്സ് 65 കാണണം, ഈ എഴുതുന്ന കാലത്ത്.

---

# 38. തെങ്ങിൻതോട്ടത്തിൽ രാമൻകുട്ടി

ഇദ്ദേഹത്തിൻെറയും സ്വദേശം വെള്ളിനഴിതന്നെയാണ്. പട്ടിക്കാന്തൊടിയുടെ ശിഷ്യരിൽ അഗ്രഗണ്യൻ. കത്തി, പച്ച, വെള്ളത്താടി ഇവയാണ് പ്രധാനവേഷങ്ങൾ.

വള്ളത്തോൾമഹാകവി സീതാകല്യാണം ചിട്ടപ്പെടുത്തിയപ്പോൾ പരശുരാമമഹർഷിയുടെ വേഷം ആദ്യമായി കെട്ടി അരങ്ങേറിയതു് രാമൻകുട്ടിയാണു്. ആദ്യമായി അഭ്യാസം തുടങ്ങിയതു് വെള്ളിനഴി സഹൃദയസംഘത്തിൻെറ കീഴിലായിരുന്നു. ചിട്ടപ്രധാനങ്ങളായ വേഷങ്ങളെല്ലാം നന്നാവും. താളം കടുകട്ടി. വയസ്സോ മുപ്പതിന്നു താഴെ. കണ്ണു്, മെയ്യ് ഇതെല്ലാം വളരെ സ്വാധീനം.

അടുത്തകാലംവരെ കലാമണ്ഡലത്തിൽ ആശാനായിരുന്നു. മഹാകവി വള്ളത്തോളൊന്നിച്ച മലയാ മുതലായ പല രാജ്യങ്ങളിലും സഞ്ചരിച്ചിട്ടുണ്ടു്. ഇപ്പോൾ പേരൂർ ഗാന്ധിസേവാസദനത്തിൽ ആശാനായി കഴിയുകയാണെന്നറിയുന്നു.

---

# 39. എരുവയിൽ നീലകണ്ഠൻപോററി

ഉദയശങ്കർ നിർമ്മിച്ച 'കല്പന' എന്ന ചലനചിത്രത്തിലൂടെ വിഖ്യാതി സമ്പാദിച്ച ആലാ നമ്പ്യാതിരിയെപ്പററി ഇതിന്നുമുമ്പ് എഴുതിയിരുന്നതു വായനക്കാർ ഓർക്കുന്നുണ്ടാകുമല്ലൊ. ആ ചിത്രത്തിൽ അഭിനയിച്ച മററൊരു നടനാണ് നമ്മുടെ കഥാനായകൻ. എന്നാൽ നല്ല ഭാഗങ്ങളൊന്നും അഭിനയിക്കാൻ ഉദയശങ്കർ പോററിക്കു നല്കിയില്ല. പക്ഷേ കഥകളിയിലെ ചില എണ്ണങ്ങൾ ഉദയശങ്കറിൽനിന്നും മനസ്സിലാക്കി അല്പം ഭേദഗതിയോടെ സ്വന്തമെന്ന നിലയിൽ പലരെയും പഠിപ്പിക്കാൻ തുടങ്ങി. അദ്ദ്യാപി പറഞ്ഞ ശമ്പളമല്ലാതെ കലാപരമായി പുരോഗതിക്കുള്ള വഴി ഒന്നും കാണാതെ ഒരുകൊല്ലം ഇവിടെ മദ്രാസിലുള്ള ജമിനിസ്റ്റുഡിയോവിൽ ജോലിചെയ്തിട്ട് 1122-ാമതു കൊല്ലത്തിൽ സ്വദേശമായ കായംകുളത്തേയ്ക്കു മടങ്ങി. ഇതിനിടെ മാവേലിക്കരവച്ചു രൂപീകരിച്ച കുചേലവൃത്തം എന്ന ഫിലിംകഥയിൽ നമ്മുടെ പോററിയാണ് ശ്രീകൃഷ്ണന്റെ ഭാഗം അഭിനയിച്ചതു്. അതു തൃക്കൺപാർത്ത ശ്രീചിത്തിരതിരുനാൾതിരുമേനി പോററിയെ ആശീർവദിക്കയുംചെയ്തു.

എരുവയിൽ കററഴിയത്തു വാസുദേവൻപോററി കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ ഒരു സാഹിത്യസഹകാരി ആയിരുന്നു. ആ പണ്ഡിതന്റെ ഭാഗിനേയി ആയ പാർവ്വതിഅന്തർജനത്തിന്റെയും കാർത്തികപ്പള്ളിയിൽ പത്തിയൂരിൽ വെല്ലംപാടിഇല്ലത്തിൽ കഥകളിഗായ

കനായ നാരായണൻപോററിയുടെയും പുത്രനായി നീലക ണ്ഠൻപോററി 1090 മകരം 27-ാംതീയതി ജനിച്ചു. പ്രാഥമികവിദ്യാഭ്യാസത്തിനുശേഷം ഡാ: ഉണ്ണിത്താൻ, ബ്രഹ്മചാരി വിമലാനന്ദസ്വാമികൾ എന്നിവരുടെ പിതാവായ മാത്തൂർ നാരായണക്കാരണവരുടെ ശിഷ്യനായി സംസ്കൃതം പഠിച്ചു. 12-ാമത്തെ വയസ്സിൽ പിതാവു മരിക്കയാൽ നീലകണ്ഠൻപോററി ഏവൂർ കളിയോഗത്തിലെ ഒരു അംഗമായി. ഏവൂർ നാണുപിള്ള പോററിയെ സ്വന്തം ശിഷ്യനായി സ്വീകരിച്ചു കഥകളി അഭ്യസിപ്പിച്ചു. നാലു കൊല്ലം രുഗ്മിണീസ്വയംവരത്തിൽ ശ്രീകൃഷ്ണനായിത്തന്നെ കഴിഞ്ഞുകൂടി. ഗുരുവിൻെറ മരണാനന്തരം പന്നിശ്ശേരി നാണുപിള്ളയുടെ വക ഇലിപ്പയ്ക്കൽയോഗത്തിൽ ചേൎന്നു പൂതനാമോക്ഷത്തിലെ ലളിതയായും മററും കഴിച്ചുകൂട്ടി. കഥകളി ഇഷ്ടമില്ലാതിരുന്ന ശങ്കരനാരായണയ്യർ എന്ന ഭാഗവതരെ കളിഭ്രാന്തനാക്കുവാൻ പോററിയുടെ ലളിതയ്ക്കു സാധിച്ചു.

ശങ്കരനാരായണയ്യൎക്കു കഥകളി ഇഷ്ടമാകാത്തതിന്നു കാരണം കഥകളിപ്രസ്ഥാനം പിൻതിരിപ്പനാണെന്നു കൊട്ടിഘോഷിക്കുന്ന ഇന്നത്തെ വർഗ്ഗീയവാദികളെയും അവരുടെ വാലിൽത്തൂങ്ങികളായ ഓടസാഹിത്യകാരനെയും ചെമ്മീനിൻെറ ദുർഗ്ഗന്ധം പൊഴിക്കുന്ന തനി ലൈംഗിക മൂരികളെയും കൂട്ടുപിടിച്ചതുകൊണ്ടല്ല. പിടാകക്ഷേത്രത്തിലെ വഴിപാടുകളിയല്ലാതെ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ ഉത്സവക്കളി അദ്ദേഹം കണ്ടിരുന്നില്ല. അങ്ങനെ ഇരിക്കുന്ന കാലത്താണ് നമ്മുടെ അയ്യർ പോററിയുടെ ലളിതപൂതന കണ്ടതു്. കലകളുടെ കലവറയാണ് കഥക

ളിയെന്നു ഭാഗവതൎക്കു ബോദ്ധ്യമായി. അതുനിമിത്തം ഭാഗവതർ കഥകളിപ്പദങ്ങൾ പാടാനും അഭ്യസിച്ചു.

തുടൎന്നു പോററിയുടെ ഗുരുവായിത്തീൎന്നതു മാങ്കുളം വിഷ്ണുനമ്പൂതിരിയായിരുന്നു. തൽഫലമായി ശങ്കരനാരായണയ്യരുടെ ഗാനത്തോടൊപ്പം തൻെറ ലളിതയുടെ അഭിനയവും പ്രദർശിപ്പിച്ചു മധുരയിലും മററുമുള്ള ജനങ്ങളെ ആഹ്ളാദിപ്പിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു.

പെരിനാട്ടു കൃഷ്ണൻകുട്ടിയോടുകൂടി പറവൂർകളിയോഗത്തിലും പോററി വളരെക്കാലം ആദ്യവസാനവേഷങ്ങൾ കെട്ടിയിട്ടുണ്ടു്.

കത്തിയും കാട്ടാളനും പോററി കെട്ടിയിട്ടുണ്ടു്. കചൻ, രുഗ്മാംഗദൻ മുതലായ പച്ചവേഷങ്ങളാണു് അദ്ദേഹത്തിനു പ്രിയതരം. കേകിയാട്ടം കേമംതന്നെ.

മാവേലിയ്ക്കരെയ്ക്കു വടക്കുള്ള എണ്ണക്കാട്ടു പൂക്കൈതമഠത്തിലെ ഉമാദേവിയാണു് അദ്ദേഹത്തിൻെറ സഹധൎമ്മിണി. രാധാകൃഷ്ണൻ എന്നു പേരായ ഒരു ഉണ്ണി അവൎക്കുണ്ടു്.

കഥകളിയുടെ ചിട്ടകൾമാത്രം പഠിച്ചു് അതിൻെറ ചടങ്ങുകളിൽ കിടന്നു വട്ടംകറങ്ങുന്ന നടനല്ല ശ്രീ നീലകണ്ഠൻപോററി. അദ്ദേഹം ഒരു തികഞ്ഞ സംസ്കൃതപണ്ഡിതനുംകൂടിയാണു്.

---

# 40. ഓയ്യൂർ കൊച്ചുഗോവിന്ദപ്പിള്ള

ഒരു ദിവസം നെടുമങ്ങാട്ടു കേട്ടുതുടങ്ങി, അന്നത്തെ കളിക്ക് ആദ്യവസാനക്കാരനായ ആറവുങ്ങൽ കൃഷ്ണപിള്ള മാത്രമല്ല, ഓയ്യൂർ കൊച്ചുഗോവിന്ദപ്പിള്ള എന്നൊരു നടനുംകൂടി വന്നിട്ടുണ്ടെന്ന്. കഥ നളചരിതം 2-ാംദിവസത്തെയാണെന്നും അറിഞ്ഞു. നളൻ കൃഷ്ണപിള്ളതന്നെ. ശൃംഗാരപദവും, കലിദ്വാപരന്മാരും ഇന്ദ്രാദികളും തമ്മിലുള്ള സംഭാഷണവും കഴിഞ്ഞു. തിരശ്ശീല പൊങ്ങി. അതാ ഇരിക്കുന്നു തേജോമയമായ ദൃഷ്ടികളോടുകൂടിയ ഒരു പച്ചവേഷക്കാരൻ. കലിദ്വാപരന്മാർ പ്രവേശിച്ചു തങ്ങളുടെ ആഗമനോദ്ദേശം അറിയിച്ചതും പുഷ്കരൻ ഭയന്നു സ്തംഭിച്ചിരിപ്പായി. വീണ്ടും സംഭാഷണം തുടന്നു ആ ദുർദ്ദേവതകൾ. പുഷ്കരൻ പ്രാണഭയം നിമിത്തം ചാടിയെഴുന്നേററു കലിയുടെ വായ് പൊത്തിക്കഴിഞ്ഞു. സ്വശിരഃച്ഛേദം ഭയന്നു പുഷ്കരൻ സംഭാഷണത്തിന്നു വിരാമമിട്ടു. കലിദ്വാപരന്മാൎക്കു പുഷ്കരനിൽ പ്രവേശിക്കാൻ കുറച്ചൊന്നുമല്ല പാടുപെടേണ്ടിവന്നതു്.

നളപുഷ്കരന്മാരുടെ വാദകോലാഹലങ്ങൾ അവസാനിച്ചു. ചൂതുകളിയും കഴിഞ്ഞു. 'ധനവും രാജ്യവും ശീഘ്രം പറിച്ചുകൊണ്ടു നളനോടിത്യുക്തവാൻ' ആഭരണങ്ങൾ ഓരോന്നായി അഴിച്ചുവെയ്ക്കുവാൻ. നളൻ അപ്രകാരം ചെയ്തു. നോക്കിയപ്പോളുണ്ടു് നളന്റെ കൈയിൽ ഒരു മുദ്രമോതിരം. വൈരം പതിച്ച ഒരു സ്വൎണ്ണമോതിരം. അതുംകൂടി തരണമെന്നു പുഷ്കരൻ നിർബ്ബന്ധിച്ചു. കൃഷ്ണപിള്ള

യുടെ കൈയിൽ ആ മോതിരം വളരെ മുറുകിയിട്ടാണു കിട ന്നിരുന്നതു്. മര്യാദയ്ക്കു തരാത്തപക്ഷം വിരൽ മുറിപ്പിച്ചെ ങ്കിലും മോതിരം കിട്ടണമെന്നായി പുഷ്കരൻ. ഗത്യന്തരമി ല്ലായ്കയാൽ വിരൽ വെള്ളത്തിൽ നനച്ചു മോതിരം വലി ച്ചെടുത്തതിന്നുശേഷം മാത്രമേ നളനെ പുഷ്കരൻ വിട്ടയ ച്ചുള്ളു. നളനെ പുറത്താക്കിയശേഷമാണു് ആ സ്ഥാനമണ്ഡ പത്തിൽ പുഷ്കരൻ ചെന്നു ഞെളിഞ്ഞിരുന്നു് 'പുരത്തിൽ മേവും മഹാജനങ്ങൾക്കും പുകൾപെരുത്തെഴും നാഗരിക ജനങ്ങൾക്കും നാട്ടിൻപുറത്തുമിരിക്കുമോരോ ജനങ്ങൾക്കും' അറിയാൻ ആർഡിനൻസ്സ് പാസ്സാക്കിയതു്.

അമ്പാട്ടു ശങ്കരമേനോൻെറ നളനും അദ്ദേഹത്തിൻെറ മരുമകൻ ശേഖരമേനോൻെറ പുഷ്കരനുമായിരുന്നു മല ബാറിൽ നളചരിതം 2-ാംദിവസത്തെ കഥയെ ഒന്നാമ തായി ചിട്ടപ്പെടുത്തിയതു്. തെക്കു നളനുണ്ണി എന്ന വിദ്വാ നും. അദ്ദേഹത്തിൻെറ നാമധേയം എന്തായിരുന്നു എന്നു് ഇന്നും ആർക്കും അറിവില്ല. പിന്നീടു തിരുവിതാംകൂറിൽ തോട്ടംപോററിയുടെ നളനും മാങ്കുളം വിഷ്ണുനമ്പൂതിരിയുടെ പുഷ്കരനും ആ സ്ഥാനം കരസ്ഥമാക്കി. ആദ്യവസാ നക്കാരനായ നളനെ അപേക്ഷിച്ചു രണ്ടാംതരക്കാരനായ പുഷ്കരനു് അരങ്ങത്തു കൂടുതൽ വിജയം വരിക്കാൻ സാധി ക്കുമെന്നു കുറിച്ചി കുഞ്ഞൻപണിക്കർ തെളിയിച്ച സംഗതി നാം മനസ്സിലാക്കീട്ടുണ്ടല്ലോ. ഇതാ ഒരു തെളിവുകൂടി കുറി ച്ചിയുടെ ശിഷ്യൻ ഹാജരാക്കുന്നു. ഇതിനെയാണു സമയം പോലെയുള്ള മനോധർമ്മപ്രയോഗം എന്നു പറയാറു്.

ബ്രിട്ടീഷ്ഭരണകാലത്തു് ഒരു കാൺഗ്രസ്സുകാരിയെ ഒരു തുക്കിടിസാഹ്ബ് ശിക്ഷിച്ചു. പിഴ അടയ്ക്കുവാനും ഉത്തര

വിട്ടു. ആ വനിത പിഴ അടയ്ക്കുവാൻ ഒരുക്കമില്ലെന്നു പറഞ്ഞതിനാൽ അവളുടെ ദേഹത്തിലുണ്ടായിരുന്ന ആഭരണങ്ങളെ ജപ്തിചെയ്യതായും അവയെ എല്ലാം അഴിച്ചുതരണമെന്നും കല്പിച്ചു. എല്ലാമെടുത്തുകൊടുത്തു. സായ്പ് നോക്കുമ്പോൾ കാണുന്നു ഒരു ചെറിയ നൂൽചരടിൽ ഒരു ചെറുതായ സുവർണ്ണംകൊണ്ടുള്ള ആഭരണം കഴുത്തിൽ തിളങ്ങുന്നതു്. അതും വേണമെന്നു മജിസ്ട്രേട്ടു കല്പിച്ചു. അതു് എടുപ്പാൻ പാടുള്ളതല്ലെന്നു് ആ സത്യാഗ്രഹി പറഞ്ഞു. തരാത്തപക്ഷം ശിപായെക്കൊണ്ടു് എടുപ്പിക്കുമെന്നു സായ്പ് ഗർജ്ജിച്ചു. ഉടനെ ആ സത്യാഗ്രഹി ആ നൂൽകയറു പൊട്ടിച്ചെടുത്തു് ആ തിരുമംഗല്യം ചരടോടുകൂടി സായ്പിൻെറ മുഖത്തേയ്ക്കു വലിച്ചെറിഞ്ഞു. ഈ സംഗതികൾ പേപ്പറിൽ വന്നപ്പോളാണു് സായ്പിനു മനസ്സിലായതു് തൻെറ പ്രവൃത്തി സാഹസമായിപ്പോയെന്നു്. അതു മടക്കിക്കൊടുത്തു കണ്ഠത്തിൽ അണിയുവാൻ സായ്പ് ഉത്തരവുചെയ്തു. അതു ധരിപ്പിച്ചതു തൻെറ ഭർത്താവാണെന്നും അദ്ദേഹം ജയിൽമുക്തനായി വന്നതിനുശേഷം തൻെറ കണ്ഠത്തിൽ കെട്ടിക്കൊള്ളുമെന്നും പറഞ്ഞു സായ്പിൻെറ കല്പനയെ ആ സ്ത്രീ നിരാകരിച്ചു. നളൻെറ മുദ്രമോതിരം ചോദിച്ച കഥയും ഈ തിരുമംഗല്യം സംബന്ധിച്ചുള്ള കഥയും എത്രത്തോളം യോജിപ്പുണ്ടെന്നു വായനക്കാർ ഇതിനകം മനസ്സിലാക്കിയിരിക്കുമല്ലോ.

കഥാനായകൻെറ ജനനം 1093 തുലാം 2-ാംതീയതിയാണു്. പ്രൈമറിസ്ക്കൂളിൽ പഠിച്ചുകൊണ്ടിരുന്ന

ഗോവിന്ദപ്പിള്ള, പിതൃസഹോദരനായിരുന്ന ചാത്തന്നൂർ വേലുപ്പിള്ളയുടെ ശിഷ്യനായി കച്ചകെട്ടി. സ്വന്തഗൃഹത്തിൽതന്നെ ഒരു കളിയോഗം സ്ഥാപിച്ചു. ഗുരുനാഥനൊന്നിച്ചു കളികൾ നടത്തിവന്നു; മിഡിൽസ്ക്കൂൾപഠിപ്പും തുടൻവന്നു. 1113-ൽ മടവൂർ കേശവപിള്ള എന്ന ഒരു പ്രസിദ്ധ സംസ്കൃതപണ്ഡിതനുമായി പരിചയമാവുകയും അദ്ദേഹം തൻെറ സ്വന്തം ചിലവിൽ ബാലനെ താമസിപ്പിച്ചു സംസ്കൃതം പഠിപ്പിക്കയും ചെയ്തു.

ഈ ഗുരുക്കന്മാരുടെ കാലശേഷം 1121-ൽ വേറെ ഒരു കളരി സ്ഥാപിക്കയും ആ കളരിയിൽ ആശാനായി കുറിച്ചി കുഞ്ഞൻപണിക്കരെ നിയമിക്കയുംചെയ്തു. ആ അഭ്യസനമാണ് നമ്മുടെ കഥാപുരുഷനെ ഈ ഉയന്ന നിലയിൽ കൊണ്ടുവന്നതു്.

ബാലിവിജയത്തിലെ രാവണനും മററും തന്മയത്വമായി ഇപ്പോൾ ആടിത്തുടങ്ങീട്ടുണ്ടു്. 'കരവിംശതി ദശമുഖവും' പാവ്വതീവിരഹരംഗവും കണ്ടവർ അദ്ദേഹത്തെ വളരെ ശ്ലാഘിച്ചിട്ടുണ്ടു്.

വിധവയായ മാതാവു്, ഭാൎയ്യ, നാലു പുത്രന്മാർ, മൂന്നു പുത്രിമാർ ഇവരോടുകൂടി കഥാപുരുഷൻ സ്വന്തം വീട്ടിൽ താമസിച്ചുവരുന്നു.



# 41. ചിറക്കര മാധവൻകുട്ടി

തെക്കൻകൊല്ലത്തിനു സമീപം പാലത്തറ ക്ഷേത്രത്തിൽ 'ബാണയുദ്ധം' കഥകളി നടക്കുന്നു. മാങ്കുളം വിഷ്ണു നമ്പൂതിരിയാണു ബാണൻ. അദ്ദേഹത്തോടുകൂടി പാടിപ്പദത്തിന് ഒരു ബാലനും സ്ത്രീവേഷത്തിൽ ചെന്നു. കളി കഴിഞ്ഞശേഷം നമ്പൂതിരി കളിയുടമസ്ഥനെ വിളിച്ചു ശൃംഗാരപദത്തിനു വന്ന ബാലൻ ആരാണെന്നു ചോദിച്ചു. "എൻെറ രണ്ടാമത്തെ മകനാണ്" എന്ന് അവിടെ നിന്നിരുന്ന കുന്നിൻവീട്ടിൽ രാമൻപിള്ള പറഞ്ഞു. "കലാവാസനയുള്ള ഈ പയ്യനെ ഇങ്ങു തന്നേക്കൂ. ഞാൻ അഭ്യസിപ്പിക്കാം. ഭാവിയിൽ നല്ലൊരു നടനെ കേരളത്തിനു ലഭിക്കും" എന്നു മങ്കുളം അരുളിച്ചെയ്തു. "ആട്ടെ അവന് ഇപ്പോൾ സെക്കൻറുഫാറം കഴിഞ്ഞതേയുള്ളു. തേഡ്ഫാറംകൂടി കഴിഞ്ഞോട്ടെ. തിരുമേനിയെ ഏല്പിച്ചേക്കാം" എന്നു രാമൻപിള്ള വാഗ്ദത്തംചെയ്തു.

മാധവൻകുട്ടിയുടെ ജനനം 1113 ഇടവം 22-ാംതീയതിയാണ്. ചെറുപ്പംമുതല്ക്കു കഥകളിപ്രിയനായിരുന്ന മാധവൻകുട്ടി 1125 മുതൽ കളരിയിൽ അഭ്യസനം തുടങ്ങി. 1126 ധനുമാസത്തിൽ അരങ്ങേററവും കഴിച്ചു. ചാത്തന്നൂർ നാണൂപിള്ളയായിരുന്നു ഗുരുനാഥൻ. പിന്നീടു രണ്ടു കൊല്ലക്കാലത്തോളം മാധവൻകുട്ടി പൂതക്കുളം നമ്പൂതിരിയുടെ യോഗത്തിൽ കുട്ടിത്തരവേഷക്കാരനായി കഴിഞ്ഞുകൂടി.

1127-ൽ തേഡ്ഫാറം പാസ്സായി. പിതാവു പുത്രനേയുംകൊണ്ടു് മാങ്കുളംഇല്ലത്തേയ്ക്കു ചെന്നു. അതിനുശേ

ഷം വിഷ്ണുനമ്പൂതിരി പ്രത്യക്ഷപ്പെടാറുള്ള രംഗങ്ങളിലൊക്കെയും ഈ പയ്യനെയും കാണാം. വെല്ലംപാടി നീലകണ്ഠൻപോററി, അറന്മുള ഗോപിനാഥൻനായർ മുതലായ പല ശിഷ്യന്മാരും തിരുമേനിക്കുണ്ടെങ്കിലും അദ്ദേഹത്തിന്ന് അധികതാല്പര്യം മാധവൻകുട്ടിയോടാണ്. പ്രൈംമിനിസ്റ്റർ നെഹ്റുവിൻെറ ആശീർവ്വചനങ്ങളും ഈ ബാലനു ലഭിപ്പാൻ ഇടയായിട്ടുണ്ട്. ദേവയാനി, മോഹിനി, സൈരന്ധ്റി, ദമയന്തി, പാഞ്ചാലി, പൂതനാമോക്ഷത്തിൽ ലളിത, പട്ടാഭിഷേകത്തിൽ സീത എന്നീ വേഷങ്ങളെല്ലാം മാധവൻകുട്ടി കെട്ടുന്നുണ്ട്. ഇന്നത്തെ ഏററവും മികച്ച സ്ത്രീവേഷക്കാരൻ കുടമാളൂർ കരുണാകരൻനായരാണല്ലോ. അത്രത്തോളംതന്നെ ഉയൎന്നുവന്നുകഴിഞ്ഞില്ലെങ്കിലും വെള്ളിത്തിരയിലെ തിരുവിതാംകൂർസഹോദരിമാരെ അതിശയിപ്പിക്കുന്ന സൗന്ദൎയ്യവും നൃത്യചാതുൎയ്യവും ഇപ്പോൾ മാധവൻകുട്ടിക്ക് ഉണ്ടെന്നാണു പൊതുജനങ്ങളുടെ അഭിപ്രായം. കൊട്ടാരം കളിയോഗത്തിൽ ശമ്പളം പതിഞ്ഞുകഴിഞ്ഞിട്ടില്ലാത്തതിനാൽ മൂന്നാംതരം സ്ത്രീവേഷങ്ങൾ മാത്രമേ ശ്രീപത്മനാഭസ്വാമിസന്നിധിയിൽ ഉത്സവക്കളിക്ക് ഇദ്ദേഹം കെട്ടാറുള്ളു. എങ്കിലും ഒരു നല്ലഭാവി ഇദ്ദേഹത്തിനുണ്ടെന്നും കാണികൾ സമ്മതിക്കും.

---

# 42. ഇനിയും പലരും

ഇതുപോലെ പ്രധാനവേഷക്കാരായി പലരുമുണ്ടായിരുന്നതായി അറിയുന്നു. ഇട്ടിരാരിശ്ശമേനോൻെറ 'കമലദളം' 'ക്ഷ'യാണെന്നു മപ്പാട്ടുനമ്പൂതിരിപ്പാട് ഒരിക്കൽ എന്നോടു പറയുകയുണ്ടായി. മേനോൻെറ ഫോട്ടോ ആമനയ്ക്കൽ ഞാൻ കാണുകയും ചെയ്തു. ഇതു ഞാൻ കണ്ടതു് അൻപതുകൊല്ലം മുമ്പാണു്.

(1) കുട്ടിൽ കുഞ്ഞൻമേനോൻ, (2) ഏറനാട്ട് ഇളന്നമ്മൽ കുട്ടൻനായർ, (3) വണ്ടൂർ ചെറുപാറ കൃഷ്ണൻനായർ, (4) സുപ്രസിദ്ധനായിരുന്ന ഉണ്ണീരിമേനോൻ, (5) പുവ്വള്ളി ശങ്കുണ്ണിനായർ, (6) കുറുവട്ടൂർ കുഞ്ഞൻനായർ ഇവരെല്ലാം ഒന്നാംതരം വേഷക്കാരായിരുന്നു. കൂടുതൽ വിവരങ്ങൾ അറിവാൻ സാധിച്ചിട്ടില്ല. വണ്ടൂർ കൃഷ്ണൻനായർ മഞ്ചേരി കാരണവപ്പാട്ടിലെ കളിയോഗത്തിൽ ആദ്യവസാനവേഷക്കാരനായിരുന്നു. ശങ്കുണ്ണി പുവ്വള്ളികളിയോഗത്തിൽ സ്ത്രീവേഷക്കാരനായിരുന്നതു് ഈ ലേഖകനു നല്ല അനുഭവമുണ്ടു്. കിമ്മീരവധത്തിലെ ലളിത കാണേണ്ട കാഴ്ചയാണു്. രൗദ്രഭീമനായും ഞാൻ അഭിനയിച്ചുകണ്ടിട്ടുണ്ടു്. പൊക്കം പോരാ എന്നൊരു കുറവുമാത്രമേ രൗദ്രഭീമനുള്ള വേഷത്തിൽ അദ്ദേഹത്തിനുണ്ടായിരുന്നുള്ളു. അഭിനയമെല്ലാം മാത്തൂർ കുഞ്ഞുപിള്ളയോടു തുല്യംതന്നെ.

എൻെറ അറിവിൽപെട്ടിടത്തോളം വേഷക്കാരെ ഈ പുസ്തകത്തിൽ ഞാൻ അരങ്ങേററംകഴിച്ചിട്ടുണ്ടു്. ഇനിയും

പലരും ഉണ്ടാവണം. അവരെ സംബന്ധിച്ചുള്ള വിവരങ്ങൾ കാലക്രമംകൊണ്ടു് അന്വേഷിച്ചറിഞ്ഞു ശേഖരിച്ചു്, പുതിയ പതിപ്പിനു് അവസരം ഉണ്ടായാൽ അന്നു് യഥോചിതം കൂട്ടിച്ചേർത്തുകൊള്ളാമെന്നേ ഇപ്പോൾ പറവാൻ വഴികാണുന്നുള്ളു. ഇതിൽ അററകുററങ്ങളുണ്ടെങ്കിൽ അവയെ ചൂണ്ടിക്കാണിച്ചുതരുവാൻ മാന്യരായ കേരളീയരോടു ഞാൻ സവിനയം അപേക്ഷിക്കുകയും ചെയ്യുന്നു.

---

# പലവക

ഈ കലയെ സംബന്ധിച്ച രണ്ടുവാക്ക പറയുന്നത് ഈ സന്ദർഭത്തിന്ന യോജ്യമായിരിക്കുമെന്ന വിചാരിക്കുന്നു.

കഥകളിയെ പരിഷ്കരിക്കണമെന്നുപറഞ്ഞു പുത്തൻ ക്രാറുകാരായ ചിലർ പിന്നെയും പല്ലവി പാടിത്തുടങ്ങിയിരിക്കുന്നു. ഈ നാട്യകലയുടെ ഗുണാതിശയങ്ങളെ ആരാഞ്ഞറിയുവാൻ ഉത്സാഹിക്കാതെ ഇതിലൊരു ചുക്കമില്ലെന്നും ഊമക്കളിയാണെന്നും മുറവിളിക്രട്ടിയിരുന്നവർ മുമ്പുമുണ്ടായിരുന്നു. വിദ്യാവിനോദിനി, രസികരഞ്ജിനി ഈ മാസികകളിലെ പത്രാധിപന്മാർതന്നെ കഥകളിയെ എതിർത്തുംകൊണ്ടു ചില ലേഖനങ്ങൾ എഴുതിയിരുന്നത് ഈ എഴുത്തുന്നയാൾ വിസ്മരിച്ചിട്ടില്ല. അന്നതിന്ന പലരും ചുട്ട മറുപടിയും കൊടുത്തിട്ടുണ്ട്. ക്രട്ടത്തിൽ അണ്ണാൻകുഞ്ഞും തന്നാലായതുപോലെ ഞാനും. എന്നാൽ ഇയ്യിടെയായി ചില ലേഖനങ്ങൾ ജയകേരളം വാരികയിലും മററും കാണാറായിത്തുടങ്ങിയിരിക്കുന്നു. ഈ സംഗതികളാണ് ഇതെഴുതുവാൻ എന്നെ പ്രേരിപ്പിച്ചത്.

തിരശ്ശീല പാടില്ല, നിലവിളക്ക വയ്യ, പെട്രോമാക്സ്‌വിളക്കോ വിദ്യുച്ഛക്തിവെളിച്ചമോ ക്രടിയേ കഴിയൂ, കഥകളി രാത്രി മുഴവൻ ആടാൻ പാടില്ല, അമ്പലമുററത്തു വെച്ചാകാ, ടൌൺഹാളിലാകണം, യുദ്ധരംഗം ഒഴിക്കണം—ഏതാണ്ടിങ്ങനെയാണ് ഇവരുടെ കോലാഹലം. ചുട്ടിയും തേപ്പും കിരീടവും കളഞ്ഞു മുഖത്തു പൌഡറിട്ടു മിനുക്കി നാടകവേഷധാരികളെപ്പോലെ തലയിൽ കുല്ലാ

വോ ഗാന്ധിത്തൊപ്പിയോ വെച്ചു രംഗപ്രവേശനം ചെയ്യ ണം എന്നു പറയാത്തതു ഭാഗ്യം.

ഇതിനുപുറമെ തോടയവും പുറപ്പാടും ഒന്നും കാണാറില്ല ഇയ്യിടെയായി. മേളപ്പദം രണ്ടുനിമിഷം ഉണ്ടായിരുന്നതും ഇപ്പോൾ നാസ്തി. "മാതംഗാനനമബ്ജവാസരമണീം" തുടങ്ങിയുള്ള വന്ദനശ്ലോകങ്ങൾ പൂജ്യമായില്ലെന്നു മാത്രം. മഞ്ജുതര മായയായി മറഞ്ഞുപോയി. ഇങ്ങനെയൊക്കെയാണ് ഇപ്പോഴത്തെ സ്ഥിതി.

പുറമേ കഥകളിവേഷങ്ങൾക്കും കുറേശ്ശ മാററംവരുത്തിത്തുടങ്ങിയിരിക്കുന്നു. അതിന്റെ രമണീയതയെ കാത്തു രക്ഷിക്കേണ്ടുന്ന യോഗ്യന്മാർതന്നെയാണ് ഇതിനു പുറപ്പെടുന്നതും. യോഗ്യനായ ഒരു കവിയുടെ സാന്നിദ്ധ്യത്തിൽ ഇയ്യിടെ നടന്ന ഒരു രംഗമാണ് ഇതെഴുതുവാൻ എന്നെ പ്രേരിപ്പിച്ചതു്. മഹാകവി വള്ളത്തോളിനാൽ നിർമ്മിതമായ "ഔഷധാഹരണം" ആട്ടക്കഥ അഭിനയിക്കുമ്പോൾ ശ്രീരാമലക്ഷ്മണന്മാരുടെ വേഷം, താടിയില്ലാതെയുള്ള ദുർവ്വാസാവിന്റെയും നാരദന്റെയും മിനുക്കുവേഷംപോലെ ആയിരുന്നു എന്നു മാതൃഭൂമി ആഴ്ചപ്പതിപ്പിൽ വായിപ്പാൻ ഇടയായി. ഇതൊരു പുതുമതന്നെ. ഏവംവിധേനയാവുമ്പോൾ ബാലിവധം, തോരണയുദ്ധം എന്നീ കഥകളിൽ ശ്രീരാമലക്ഷ്മണന്മാരുടെ വേഷം ഇപ്പോൾ നടന്നുവരുന്ന രീതിയിൽനിന്നു തീരെ മാറേറണ്ടതായിവരും. എന്തുകൊണ്ടെന്നാൽ അക്കാലങ്ങളിലും വനവാസമാണല്ലോ.

ഈ പരിവർത്തനം വരുത്തുകയാണെങ്കിൽ ലവകുശന്മാരുടേതോ എന്നൊരു ചോദ്യം ഉന്നയിക്കുന്നു അവർ

വളൎന്നുവരുന്നതു വാല്മീകിമഹൎഷിയുടെ ആശ്രമത്തിലുമാണല്ലോ. "അലമലം അതിസാഹസം ചെയ്യൊല്ല നിങ്ങൾ" എന്നു പറഞ്ഞുവരുന്ന ഭൂസുരബാലന്മാൎക്കും ഇവൎക്കും വേഷവിധാനത്തിൽ എന്താണു മാററം വരുത്തേണ്ടതു് എന്നു മനസ്സിലാവുന്നില്ല.

ഓ, പിന്നെയും കഴിച്ചുകൂട്ടുവാൻ സാധിക്കുമായിരിക്കാം. നളചരിതം രണ്ടാംദിവസത്തെ കഥയിൽ

വസ്ത്രം പത്രികൾ കൊണ്ടുപോയ് ദിവി മറ–
ഞ്ഞതേപ്പോളവസ്ഥാം നിജാം
ഉൾത്താരിങ്കൽ വിചാൎയ്യ ദിഗ്വസനനായ്
നിന്നു നളൻ ദീനനായ്

എന്നുള്ള അഭിനയശ്ലോകം ആടുമ്പോൾ നളൻെറ വേഷം ഏതുവിധമായി മാറണമെന്നു കണ്ടുതന്നെ അറിയണം. "പടം നോക്കിയുടൻ താനേ നടന്നാനോ വെടിഞ്ഞെന്നെ" എന്നുള്ള ദമയന്തിയുടെ വിലാപസമയത്തോ! പോരെങ്കിൽ നാലാംദിവസത്തെ കഥയിൽ

"ഭൂപാലൻ ഭുജഗേന്ദ്രദത്തവസനം
ചാൎത്തി സ്വമൂൎത്തിം വഹൻ"

ആവുമ്പോൾ കരിനളൻെറ പിന്നിൽ ഒരു സുന്ദരനളൻ തയ്യാറായി ഇരിക്കേണ്ടിയുംവരും. ഈവക സംഗതികൾ കഥകളിപ്രിയന്മാർ ആലോചിച്ചു് ഉത്തരം കല്പിക്കട്ടെ.

രാവണന്നു പത്തു തല ഉള്ളതുകൊണ്ടു പത്തു കിരീടം കൂട്ടിക്കെട്ടി രാവണനെ രംഗപ്രവേശം ചെയ്യിപ്പാൻ ഒളപ്പമണ്ണമനയ്ക്കലെ ഒരു നമ്പൂതിരിപ്പാടു പണ്ടെങ്ങാൻ ഏൎപ്പാ

ട്ടചെയ്തതായി കേട്ടിട്ടുണ്ട്. അപ്പോഠം ശതമുഖരാവണ ന്നോ എന്നാണ് എൻെറ പ്രശ്നം.

പ്രകൃതാനുസരണം വേഷവിധാനമാക്കണമെന്നു വല്ല വരും ശഠിക്കുന്നപക്ഷം പാചകവേഷധാരിയായ ബാഹു കൻ, ബകവധത്തിൽ ബ്രാഹ്മണവേഷധാരിയായ ഭീമസേ നൻ ഇവക്കും ഇപ്പോഠം കാണുന്ന രീതി മാറേറണ്ടതായി വരും. അങ്ങനെയാവുമ്പോഠം ആയവ അശ്ലീലമായി കലാശിച്ചു്, വെള്ളക്കാൻ തേച്ചു പാണ്ടുപിടിച്ച കൂട്ടത്തി ലാവും.

പക്ഷെ സ്ത്രീവേഷത്തിനു മാത്രം ഒരു മാററം വരുത്തു ന്നതു ഭംഗിയായിരിക്കുമെന്നു് എനിക്കു പണ്ടുപണ്ടേ തോന്നിത്തുടങ്ങീട്ടുണ്ട്. ഇതുസംബന്ധമായി ഞാൻ വി ദ്യാത്ഥിയായിരുന്ന കാലത്തു വിദ്യാഭിവദ്ധിനി എന്ന പ്രതിപക്ഷപത്രത്തിലും ഇയ്യിടെയായി മദ്രാസ്സുപത്രിക എന്ന മാസികയിലും ജയകേരളം വാരികയിലും എൻെറ അഭിപ്രായം ഞാൻ എടുത്തുപറഞ്ഞിട്ടുണ്ട്; സുമാറു് ഇരു പത്തിഅഞ്ചുകൊല്ലം മുമ്പു് മലബാറിൽ നടപ്പുണ്ടായിരു ന്നതും ഇപ്പോഠം ലുപ്തപ്രായമായിരിക്കുന്നതും ആയ കംസ നാടകം, മിനാക്ഷിനാടകം എന്ന രൂപകങ്ങളിലെ വേഷ വിധാനംപോലെ കഥകളിയിലെ സ്ത്രീവേഷങ്ങഠംക്കും ഒരു മാററം വരുത്തുന്നതു നന്നായിരിക്കുമെന്നു്. മുഖത്തു പൗഡർ, സാരി, തലമുടി പിന്നിയിട്ടിട്ടോ അഴിച്ചിട്ടിട്ടോ കഥയി ലെ യോജിപ്പുപോലെ, നെററിയിൽ പൊട്ടു തൊട്ടു് എന്ന രീതിയിൽ ചുരുക്കത്തിൽ ലവണാസുരവധത്തിൽ മണ്ണാ ത്തിയുടെ വേഷം ഒന്നു പരിഷ്കരിച്ചു്. കണ്ടാലും കൗതുക മുണ്ട്; കലാശം ചവിട്ടാനും ബുദ്ധിമുട്ടില്ല. സുമാർ പന്ത്ര

ണ്ടു കൊല്ലം മുമ്പു ലളിതപ്പൂതനയായി ഈ വേഷവിധാനത്തിൽ പരീക്ഷാർത്ഥമായി ഈ എഴുതുന്നയാൾ ഒരുദിവസം രംഗപ്രവേശം ചെയ്തപ്പോൾ "നന്ദിച്ചതേയുള്ളൂ ഗുരുക്കളെല്ലാം." മുടി ചരിച്ചുകെട്ടിവച്ചുവന്നിരുന്ന സമ്പ്രദായം ആധുനികൎക്ക് അപരിഷ്കൃതമാണെന്നു തോന്നുന്നതിൽ അത്ഭുതമില്ലല്ലോ.

ഈ ലേഖനാരംഭത്തിൽ തിരശ്ശീലയെ സംബന്ധിച്ചും വിദ്യുച്ഛക്തിവിളക്കിനെ സംബന്ധിച്ചും ചിലതു പറഞ്ഞിട്ടുണ്ടല്ലോ. അതിനുള്ള കാരണങ്ങൾ എന്റെ അനുഭവത്തിലുള്ളതു് ഇവിടെ എടുത്തുപറയാമെന്നു വിചാരിക്കുന്നു.

ഡൽഹി ഡർബാർ ഉണ്ടായതു് ചരിത്രസംബന്ധമാണല്ലോ. അന്നേദിവസം പാലക്കാട്ടു കോട്ടമൈതാനത്തുവെച്ചു കംസനാടകം എന്നൊരു രൂപകം അഭിനയിക്കയുണ്ടായി. ഇതിലും വേഷവിധാനങ്ങൾ കഥകളിപോലെതന്നെ. അന്നു് അരങ്ങത്തു നിലവിളക്കിന്നു പകരം പെട്രോമാക്സ്‌വിളക്കായിരുന്നു പ്രഥമമായി ഉപയോഗിച്ചിരുന്നതു്. വേഷക്കാരന്റെ മുഖത്തുള്ള സ്തോഭങ്ങൾ ഒന്നുംതന്നെ പ്രേക്ഷകന്മാൎക്ക് അനുഭവിപ്പാൻ തരമായില്ലെന്നു കുറച്ചുകഴിഞ്ഞപ്പോൾ രംഗവാസികളിൽനിന്നു ബഹളമുണ്ടായി. ഉടനെ ആ വിളക്കു നീക്കംചെയ്തു നിലവിളക്കുതന്നെയാണു് ഉടനെ പ്രതിഷ്ഠിച്ചതു്. കലാഭ്യുദയം കളിയോഗം 1933-ാമതു കൊല്ലത്തിൽ പാലക്കാട്ട് പി. എസ്. വി. ഹാളിൽവെച്ചു കുറച്ചുദിവസം ഉണ്ടായപ്പോഴും ഇതുപോലത്തെ ഒരു പരിവൎത്തനം പരീക്ഷിച്ചുനോക്കി വിഫലമായി. ഈ നിലവിളക്കിന്റെ ഊൎജ്ജസ്വലമായ

വെളിച്ചമില്ലെങ്കിൽ വേഷക്കാരൻെറ മുഖത്തുനിന്നും കണ്ണു കളിൽനിന്നും സ്ഫുരിക്കുന്ന ഭാവരസം ശരിയായി അനുഭ വിപ്പാൻ സാദ്ധ്യമാകുന്നില്ല.

ഇയ്യിടെ ഉണ്ടായ ചില അനുഭവങ്ങൾ പറയാം. 1945-ൽ മദ്രാസ്സ് മൌണ്ട്റോഡിലുള്ള ന്യൂ തീയേററി ലും 1946 ജനുവരിയിൽ അഡയാറിൽവെച്ചും ഉണ്ടായ അ ങ്ങേകൾക്ക് വിദ്യുച്ഛക്തിവെളിച്ചം നിമിത്തം കളി വഷ ളായി തോന്നിയതും ഇന്നും ആരും മറന്നിരിപ്പാൻ വഴിയി ല്ല. എന്നാൽ 1948-ൽ മലയാളിക്ലബ്ബിൽവെച്ചു സുവ ർണ്ണജൂബിലി കൊണ്ടാടിയ അവസരത്തിൽ നിലവിളക്ക് രംഗത്തു വെച്ചിരുന്നപ്പോൾ ഉണ്ടായ സുഖവും എന്നും മറ ക്കാവുന്നതുമല്ല.

ഒരു സംഗതികൂടി. തിരശ്ശീല മാററി നാടകയവ നികസമ്പ്രദായമാക്കണമെന്നു പറയുന്ന വിപ്ലവക്കാരും ഇന്നുണ്ട്. ആ അഭിപ്രായവും ശരിയല്ല. എന്തെന്നാൽ ഓട്ടമേഞ്ഞതോ ടിൻഷീററുകൊണ്ടു മേഞ്ഞതോ ആയ ഹാളാണെങ്കിൽ മേളങ്ങളുടെ പ്രതിദ്ധ്വനി വല്ലാതെ മുഴങ്ങി അവയുടെ രസം അനുഭവിപ്പാൻ സാദ്ധ്യമാകുകയില്ല. കൂടി യേകഴിയൂ എങ്കിൽ പരമ്പുകൊണ്ടോ ഓലകൊണ്ടോ നി ർമ്മിച്ച കൊട്ടക ആയിരിക്കണം.

ചുരുക്കത്തിൽ പഴയ രീതിയിൽനിന്ന് അണുപോലും വ്യതിചലിക്കാതെ എണ്ണവിളക്കിൻെറ ഉജ്വലമായ പ്രകാ ശത്തിൽ പൂരപ്പറമ്പിലോ അമ്പലമുററത്തോ മേൽപ്പറ ഞ്ഞ വിധംതന്നെ കഥകളി കളിപ്പിച്ചാലേ ആയതു നന്നാ വുകയുള്ളൂ.

കഥകളി തികച്ചും ശാസ്ത്രീയവും സാങ്കേതികവുമായ ഒരു നൃത്യകലാവിശേഷമാണ്. കോമാളികളുടെ കൂത്താട്ട രംഗമല്ല കഥകളി.

വേറൊരു രസികൻ പറയുന്ന രംഗത്തിൽവെച്ചു യുദ്ധം വയ്യത്രെ. ഇപ്പോഠം അച്ചടിച്ചു പുറത്തിറങ്ങിട്ടുള്ള നൂററി അമ്പതിൽ അധികം കഥകളിയിൽ തൊണ്ണൂറുശതമാനവും വധങ്ങളാണ്. സ്വയംവരമായുള്ള രുഗ്മിണീസ്വയം വരം, ഉത്തരാസ്വയംവരം, സുന്ദരീസ്വയംവരം ഇവകളിലും യുദ്ധരംഗം ഒഴിച്ചിട്ടില്ല. കേരളീയരുടെ ഒരുകാലത്തുണ്ടാ യിരുന്ന കളരിപ്പയററിന്റെ പാടവമല്ലയോ ഈ രംഗങ്ങഠം.

ഒരു കാര്യം ഞാനും സമ്മതിക്കുന്നു. തലകുലുക്കി ക്കൊണ്ടുതന്നെ. സഭ്യേതരമായ ശൃംഗാരം വേണ്ടെന്നുവെ യ്ക്കണം. ചില കഥകളിൽ ആ രംഗങ്ങഠം അതിരുകവിഞ്ഞു പോകുന്നതായി അനുഭവപ്പെട്ടിട്ടുണ്ട്.

ഒരു ദിവസത്തെ അരങ്ങിന്ന് ഓരോ കഥയിൽനിന്ന് ഒന്നും രണ്ടും രംഗങ്ങഠം മാത്രം തിരഞ്ഞെടുത്തു് ഓരോ രാത്രി കൊണ്ട് എട്ടും പത്തും കഥകഠം അഭിനയിപ്പിക്കുന്നതും സാഹസമാണെന്നു പറയാതെ കഴികയില്ല. ഏററിയാൽ രണ്ടു കഥയേ വെയ്ക്കൂ ഒരു രാത്രിയിലത്തെ അരങ്ങിന്ന്. അല്ലെങ്കിൽ കഥകളി പോയി കഥയില്ലാത്ത കളിയായി കലാശിച്ചേക്കാം.

'കഥകളിയുടെ വേഷവിധാനം' എന്ന തലവാചകത്തിൽ 1954 ആഗസ്റ്റ്മാസത്തിലെ ജയകേരളം വാരികയിൽ ഞാൻ എഴുതിയിരുന്ന ഉപന്യാസത്തിലെ ചില വിവരങ്ങളാണ് ഇവിടെ എഴുതുവാൻ വിചാരിക്കുന്നതു്.

ഈ ആട്ടക്കഥയുടെ അഭിനയത്തിൽ തെക്കരും വടക്കരും തമ്മിൽ ചില വ്യത്യാസങ്ങൾ കാണാറുണ്ട്. ഒന്നാമതായി പറവാനുള്ളത് കലാശവും മുദ്രപ്രയോഗവും വടക്കക്ക് കൂടുതലാണെന്നും മുഖഭാവം ഗജ്ജനം ഇവയിൽ മെച്ചം തെക്കക്കാണെന്നുമുള്ള സംഗതികളാണ്. പ്രസിദ്ധനടനായ തകഴി കുഞ്ചുക്കുറുപ്പിന്റെ ബാഹുകൻ കേമമാകുന്നതു് ഈ മുഖഭാവംകൊണ്ടാണെന്നതു് സുവിദിതമാണല്ലൊ.

കഥകളിയിലെ പ്രധാനവേഷങ്ങൾ പച്ച, കത്തി, കരി, കാട്ടാളൻ, ചുവന്ന താടി, വെള്ളത്താടി, മിനുക്കുവേഷങ്ങൾ എന്നിവയാണല്ലൊ. ശാന്തസ്വഭാവവും ഈശ്വരവിചാരവുമുള്ളവക്ക് പച്ച. ധമ്മപുത്രൻ, നളൻ, ദേവേന്ദ്രൻ മുതലായവർ ഈ ഇനത്തിൽപെടും വീരരസപ്രധാനികളായ അസുരാംശജന്മാക്ക് കത്തി. അതിൽതന്നെ രണ്ടുണ്ട്. കുറുംകത്തിയെന്നും നെടുംകത്തിയെന്നും. ശൃംഗാരരസികന്മാരായ രാജാക്കന്മാക്ക് കുറുംകത്തി. ശൃംഗാരരഹിതരും അസുരാംശജന്മാരുമായവക്ക് നെടുംകത്തി. രാവണൻ കീചകൻ മുതലായവർ കുറുംകത്തിയും, ഹിഡുംബൻ കാലകേയൻ മുതലായവർ നെടുംകത്തിയും. ദുശ്ശാസനൻ നെടുംകത്തിയായും ചുവന്ന താടിയായും കെട്ടിവരുന്നുണ്ട്. ഇതെല്ലാം തെക്കരിലുള്ള വേഷവിധാനങ്ങളാണ്. വടക്കക്ക് ആ സംശയമേ ഇല്ല. ദുശ്ശാസനൻ എപ്പോഴും ചുവന്ന താടിതന്നെ. നരസിംഹരൂപിയായ ഭീമസേനനാൽ വധിക്കപ്പെടുന്ന ദുശ്ശാസനനല്ലന്നു ചുവന്ന താടിയാണ് ഭംഗി എന്നു വെച്ചൂർ രാമൻപിള്ളയുടെ നിർദ്ദേശപ്രകാരമാണ് അവിടെ ദുശ്ശാസനൻ ചുവന്ന താടിയായി കെട്ടിത്തുടങ്ങിയതു്.

ഇനി ശകുനിയുടെ വേഷം ഏതുവിധമാണെന്നു നോക്കുക. വടക്കരിൽ ശകുനി കത്തിതന്നെയാണ് കെട്ടിവരാറു വളരെക്കാലമായി. എന്നാൽ ശകുനിവേഷം ബീഭത്സരൂപമായി കറുത്ത താടിയോടുകൂടി ഏകദേശം നളചരിതത്തിലെ കലിപോലെ കെട്ടിക്കണ്ടിട്ടും ഞാനോക്കുന്നുണ്ട്. ദുശ്ശാസനൻ നെടുംകത്തിയാവുമ്പോൾ ശകുനിക്ക് ചുവന്ന താടിയാണത്രെ ചില ദിക്കുകളിൽ വേഷവിധാനം. ശകുനിക്കു നീണ്ട വെട്ടത്ത താടിയും വലിയ കിരീടവുമായി കെട്ടിവരാറുണ്ടെന്നും കേൾക്കുന്നു.

വടക്കരിൽ ദുര്യോധനവധത്തിൽ രണ്ടു ചുവന്ന താടി പതിവായുണ്ട്. പുറപ്പാടുമുതൽ പാഞ്ചാലിയുടെ ശാപം വരെ രണ്ടാംകട. ഭീമസേനന്റെ പോർവിളിമുതൽ ഒന്നാം കട.

വടക്കരിൽ ശകുനിയുടെ വേഷം കത്തിയായിട്ടാണ് കണ്ടുവരുന്നതു് എന്നു പറഞ്ഞുവല്ലോ. സാധാരണ രണ്ടാം കട വേഷക്കാരനാണു ശകുനിയായിട്ടു വരുന്നതു്. പാഞ്ചാലിയുടെ ശാപം കഴിയുമ്പോഴേയ്ക്കു് ആദ്യത്തെ ദുര്യോധനൻ ക്ഷീണിച്ചുപോകുന്നതു പതിവാണ്. കാന്താരവാസത്തിന്നായി പറഞ്ഞയയ്ക്കുന്നതുമുതൽ ശകുനിവേഷധാരിയാണ് ദുര്യോധനനായി രംഗപ്രവേശം ചെയ്യുക പതിവു്. ഈ ഏർപ്പാടു് നന്നെന്നാണ് എനിക്ക് അനുഭവത്തിൽനിന്നു തോന്നുന്നതു്.

ഒരേ കഥയിൽതന്നെ ആദ്യം കത്തിയായും പിന്നീടു ചുവന്ന താടിയായും വരുന്ന വേഷങ്ങളുമുണ്ടു്. നരകാസുരവധം ഇതിന്നൊരു തെളിവാണ്. നരകാസുരന്നു പാടിപ്പദമുള്ളതിനാൽ കത്തിയായിട്ടാണ് രംഗപ്രവേശം. ദേവേന്ദ്ര

നമായിട്ടുള്ള യുദ്ധം അവസാനിക്കുന്നതുവരെ കത്തിയായി ത്തന്നെ ഇരിക്കും.

"അഥ മധുരിപുണാനികൃത്തശേഷ........ബഭാഷെ" എന്ന ശ്ലോകം ചൊല്ലിക്കഴിഞ്ഞാൽ തിരശ്ശീലയ്ക്കുപിന്നിൽ വന്നു് ഉഗ്രമായി "ഗ്വാ—" എന്നു് അലറുന്നതു് ഒന്നാംകട ചുവന്ന താടിയായ നരകാസുരനാണു്. അതുപോലെതന്നെ വിദ്വാൻ കോമ്പിഅച്ഛൻെറ നരസിംഹാവതാരംകഥയിലും ഹിരണ്യകശിപു രണ്ടുണ്ടു്. ആദ്യം കത്തിയായും പിന്നീടു് ചുവന്ന താടിയായും.

എന്നാൽ വടക്കൻപ്രദേശങ്ങളിലും സാധാരണയായി ആടിവരുന്നതും വടവൂർക്കാവിൽ കാളുആശാൻ എഴുതിയ താണെന്നു ശ്രീ നാരായണപ്പണിക്കർ തൻെറ ഭാഷാചരിത്ര ത്തിൽ ശങ്കിക്കുന്നതുമായ പ്രഹ്ളാദചരിതം ആട്ടക്കഥയിൽ ആദ്യവസാനം ഒരു കത്തിയായിട്ടേ കണ്ടിട്ടുള്ളു.

ഇനി രാജസൂയത്തിലേയ്ക്കു പ്രവേശിച്ചുനോക്കുമ്പോഴും നാമൊന്നു് അമ്പരക്കും. തെക്കൻരാജസൂയത്തിൽ ജരാസ ന്ധൻ കത്തിയാവാനേ തരമുള്ളു, പാടിപ്പദമുള്ളതിനാൽ. അതുനിമിത്തം ആ കഥയിലുള്ള ശിശുപാലനെ ചുവന്ന താടിയാക്കുന്നു. നേരേമറിച്ചാണു വടക്കൻരാജസൂയത്തിൽ. ജരാസന്ധൻ ചുവന്ന താടിയും ശിശുപാലൻ കത്തിയും. വടക്കൻരാജസൂയത്തിലെ കവിത മണിപ്രവാളമായതുകൊ ണ്ടും തെക്കൻകഥയിൽ ഇല്ലാത്ത വിവിധവധം ഉള്ളതുകൊ ണ്ടും ആടിക്കാണ്മാൻ അധികം നന്നാവുന്നതു് വടക്കൻരാജ സൂയമായിരിക്കും എന്നാണു് എൻെറ എളിയ തോന്നൽ.

തെക്കൻരാജസൂയത്തിലെ വേഷവിധാനം മററു കഥകൾക്കും സാർവ്വത്രികമാണോ എന്നൊന്നു നാം പരിശോധിക്കുക. രുഗ്മിണീസ്വയംവരത്തിൽ ശിശുപാലൻ കത്തിയും ജരാസന്ധൻ ചുവന്ന താടിയുമാണ്. കംസവധത്തിലും തഥൈവ. പാഞ്ചാലീസ്വയംവരവും മുചുകുന്ദമോക്ഷവും ഞാനാടിക്കണ്ടിട്ടില്ല.

ഇനി നമുക്കു കീചകവധത്തിലേയ്ക്കു കടക്കുക. മല്ലനുമായിട്ടുള്ള യുദ്ധത്തിൽ വരുന്നതു് ഒരു മല്ലവേഷധാരിയായ ഭീമസേനനാണ്. എന്നാൽ "പാകസ്ഥാനെ ശയാനം പവനസുതമുപേത്യാഥ ദീനം ദശായാം" ചെന്നു പാഷതി "കാന്താ കൃപാലോ കാത്തുകൊൾക" എന്നു മുറവിളികൂട്ടുമ്പോൾ വലലവേഷധാരിയായ ഭീമനെയും കണ്ടിട്ടുണ്ടു്; ഒരു ചുരുങ്ങിയ മീശവെച്ച പച്ചവേഷധാരിയെയും ഞാൻ കണ്ടിട്ടുണ്ടു്.

രൗദ്രഭീമൻെറ വേഷത്തെക്കുറിച്ചു് ഒരു വാക്കുകൂടി. ദുര്യോധനവധം ആട്ടക്കഥ ആടിത്തുടങ്ങിയ കാലത്തു് എവിടെ ചെന്നാലും കഥ ദുര്യോധനവധം എന്നു കേൾക്കാം. എൻെറ ബാല്യകാലത്തു ദുര്യോധനവധം മാത്രമായി ഒരു അൻപതു് അരങ്ങെങ്കിലും ഞാൻ കണ്ടതായി ഓർക്കുന്നുണ്ടു്. ആദികാലത്തു രണത്തിനുള്ള ഭീമൻ പച്ചയായിട്ടുതന്നെയാണ് പ്രത്യക്ഷപ്പെട്ടിരുന്നതു്. കൊററണാത്തു് അച്ചുതമേനോൻ ഒരു നേരിയ മീശമാത്രം ധരിച്ചുതുടങ്ങി. 1070-ൽ തകഴിയിൽ കൊല്ലംതറ കേശവപ്പണിക്കരുടെ ഭീമസേനനു് ഒരു പുതിയതരം തേപ്പുവേണമെന്നു മഹാകവി കെ. സി.

കേശവപിള്ള അഭിപ്രായപ്പെട്ടു. ഈ നൃസിംഹവേഷം തിരുവനന്തപുരം സമീപപ്രദേശങ്ങളിൽ പ്രചരിപ്പിച്ചതു കുന്നിൻപുറത്തു ഭീമൻപരമുപിള്ള എന്ന വിശ്രുതനടനായിരുന്നു (18–ാംനമ്പർ നോക്കുക.) പൂവള്ളി കളിയോഗത്തിലെ പ്രധാന നടനായിരുന്ന മാത്തൂർ കുഞ്ഞുപിള്ള (ഇദ്ദേഹത്തിന്ന് തിരുവല്ലാ കുഞ്ഞുപിള്ള എന്നും ഒരു പേർ പറയാറുണ്ടെന്നറിയുന്നു) 1100–ൽ മഹാകവി വള്ളത്തോളുമായി പരിചയപ്പെടുകയും ഈ വേഷം മലബാറിൽ പ്രചരിപ്പിക്കുകയും ചെയ്തു. നൃസിംഹാവേശമുണ്ടായശേഷം ഭീമൻ വെളുത്ത താടിയും വെള്ളയുടുപ്പും കുററിപ്പാമരവും ധരിച്ചു നരസിംഹരൂപത്തിൽ തന്നെ സംഹാരം നടത്തുന്നതായി കലാമണ്ഡലം കൃഷ്ണൻനായർ അഭിനയിച്ചു എന്ന് അടുത്ത കാലത്തു മാതൃഭൂമി വാരികയിൽ വായിച്ചതായി ഓക്കുന്നു. എന്നാൽ നരസിംഹംതന്നെ വേണീസംഹാരം നടത്തുന്നു എങ്കിൽ അതു തനി വിഡ്ഢിത്തമായി തോന്നാനാണു വഴി. കവളപ്പാറയും ചെങ്ങന്നൂരും കരാളഭീമൻെറ വേഷം സ്വീകരിച്ചതോടുകൂടി തിരുവിതാംകൂറിൽ നെടുംകത്തിയായിരുന്ന ദുശ്ശാസനൻ ചുവന്ന താടിയായി പരിണമിച്ചു. ദുശ്ശാസനവധസമയത്തു ഭീമസേനന്ന് ഉഗ്രമായ ഗജ്ജനം പതിവായുള്ളതു് എല്ലാവക്കുമറിവുള്ളതാണല്ലോ.

ഇയ്യിടെ ഒളപ്പമണ്ണ മനയ്ക്കലിൽവെച്ചു നളചരിതം 2–ാംദിവസത്തെ കഥ ആടിയപ്പോറം പുറപ്പാടിൽ പുഷ്കരൻ പച്ചയായും കലിപ്രേരിതനായശേഷം കത്തിയാലും രംഗപ്രവേശം ചെയ്തതായി പറഞ്ഞുകേട്ടു. അഴകുരാവ

ണന്റെ പുറപ്പാടിന്ന പത്തുകിരീടം ക്രുട്ടിക്കെട്ടി പരിഷ്ക്കരിച്ചുനോക്കിയ ഒളപ്പമണ്ണതിരുമേനിമാർ ഈവിധം ഒരു മോടി വരുത്തിനോക്കിയ കഥ വായനക്കാർ അറിഞ്ഞിരിക്കേണ്ടതാണല്ലോ.

കുറിച്ചി കുഞ്ഞൻപണിക്കരുടെ ഹംസത്തെപ്പററിയുള്ള വേഷവിധാനത്തിൽ ഗരുഡന്റെപോലുള്ള ത്തേപ്പും മൂക്കും ചിറകും ശ്രീകൃഷ്ണന്റെ മയിൽപ്പീലിമുടിയും ആയിരുന്നു എന്നു 13-ാംനമ്പരിൽ ഞാൻ എഴുതിയിരുന്നുവല്ലൊ. അന്നത്തെ വേഷവിധാനം അങ്ങനെ വേണ്ടിവന്നു എന്നുമാത്രം. ഹംസത്തിനും വേണ്ടതു കിരീടമാണ്. തോരണയുദ്ധത്തിലെ ജടായുപോലെ. വിചാരിച്ചദിക്കിൽനിന്ന കളിക്കോപ്പുകൾ വന്നുചേർന്നില്ല. അതിനാൽ മൂട്ടശാന്തിക്ക് അങ്ങനെ മയിൽപീലികിരീടം ഉപയോഗിച്ചു എന്നേയുള്ളു. അന്നു കണ്ടപോലെയാണു ചിത്രീകരിച്ചിരിക്കുന്നതു്. ഭൂമിദേവി (പൂതനാമോക്ഷത്തിൽ), സരസ്വതി (ദക്ഷയാഗത്തിൽ) ഈ സ്ത്രീവേഷങ്ങൾക്കും കിരീടമാണു് ഉപയോഗിച്ചുവരുന്നതു് എന്ന സംഗതിയും വ്യക്തപ്പെട്ടുത്തട്ടെ.

കഥകളിയോഗങ്ങൾ ഇന്നും അവിടവിടെ ശേഷിച്ചു കാണുന്നതു സന്തോഷാവഹം. കടത്തനാട്ടും, പറച്ചിനിക്കടവിലും വേങ്ങയിലും യോഗങ്ങൾ ഉള്ളതായി അറിയുന്നു.

ഇപ്പോൾ ജീവിച്ചിരിപ്പുള്ളവരും ഒന്നാംകിടവേഷക്കാരുമായ തകഴി കുഞ്ചുക്കുറുപ്പ്, വാഴയങ്കട കുഞ്ചു, കലാ

മണ്ഡലം കൃഷ്ണൻനായർ ഇവരെക്കുറിച്ചു് ഈ ലേഖനങ്ങ ളിൽ ഞാൻ തൊട്ടുകുറിച്ചിട്ടേ ഉള്ളൂ. ഇതുപോലെ പ്രസി ദ്ധപ്പെട്ട മഹാന്മാർ ഇനിയും ഉണ്ടു്. പക്ഷെ അവരെ സംബന്ധിച്ച വിവരങ്ങൾ ലഭിച്ചിട്ടില്ല. സഹൃദയർ അറി വുള്ള വിവരങ്ങൾ അറിയിച്ചുതന്നാൽ ആവക സംഗതി കൾ നന്ദിപൂർവ്വം അടുത്ത പതിപ്പിൽ ചേർത്തുകൊള്ളാം.

---

# ഗ്രന്ഥകാരൻെറ ആത്മകഥ

1062 വൃശ്ചികം 3-ാംനു പൂയം നക്ഷത്രത്തിലാണ് എൻെറ ജനനം. പാലക്കാട്ടു താരാക്കട്ടു ഗ്രാമത്തിലുള്ള സ്വന്തം ഭവനത്തിൽ ജനിച്ചു. എനിക്കു മുമ്പും പിമ്പും ഓരോ പെൺമക്കൾ ഉണ്ടായിരുന്നതായി പറയപ്പെടുന്നു. ശൈശവകാലത്തു എഴുത്തുപള്ളിയിൽ പോയി പഠിച്ചിട്ടുണ്ട്. പിന്നീടു ക്ലാസ്സ്പഠിപ്പിന്നായി ചേൎന്നതു വിക്ടോറിയാകാളേജിലാണ്. 6-ാംക്ലാസ്സിൽ ഉപഭാഷയായി എടുത്തിരുന്നതു സംസ്കൃതം. രണ്ടുമൂന്നു കൊല്ലംകൊണ്ടു സംസ്കൃതത്തിൽ 'നാലഞ്ചക്ഷരം' പഠിച്ചു. എൻെറ വന്ദ്യ ഗുരുനാഥൻ പരമ്പത്തു രയിരുനായർ അവർകളായിരുന്നു.

എൻെറ പിതാവ് ഒരു ഗവൺമെൻറുദ്യോഗസ്ഥനായിരുന്നു. കുറേക്കാലം ഒയ്യാരത്തു ചന്തുമേനോൻെറ കീഴിലും പ്രവൃത്തിയെടുത്തിട്ടുണ്ട്. ഇംഗ്ലീഷ് അഞ്ചാംക്ലാസ്സ വരെയേ അച്ഛൻ പഠിച്ചിരുന്നുള്ളു. എന്നാൽ അക്കാലത്തെ ഒരു ബി. എ. ക്കാരനെക്കാളുമുള്ള അറിവ് അച്ഛന് ഉണ്ടായിരുന്നു. മലയാളത്തിന്നു പുറമെ തമിഴ്, തെലുങ്ക്, ഗ്രന്ഥാക്ഷരം, സംസ്കൃതം ഇവയിലും നല്ല വ്യുല്പത്തി അദ്ദേഹത്തിന്നു' ഉണ്ടായിരുന്നു. സൂതസംഹിത മുതലായ വേദാന്തഗ്രന്ഥങ്ങൾ വായിച്ച് അൎത്ഥം പറയുന്നതു കേൾപ്പാൻ പല സതീൎത്ഥ്യരും മഠത്തിൽ കൂടുക പതിവായിരുന്നു.

കുറച്ചുകാലം കോഴിക്കോട്ടു മണ്ണിലിടത്തിൽ നായരുടെ ഗുരുസ്ഥാനം വഹിച്ചു' അവിടെ താമസിച്ചിരുന്നു. ആ എടത്തിൽ ഒരു കഥകളിയോഗം ഉണ്ടായിരുന്നതിനാൽ

കഥകളിയിൽ അനല്പമായ അഭിരുചി അച്ഛന്ന് ഉണ്ടായി. എനിയ്ക്ക് എട്ടുവയസ്സായതുമുതല്ക്ക് അച്ഛൻെറ മടിയിൽ കിടന്നു കഥകളി കാണുവാൻ സംഗതിയുണ്ടായി. രാമായണാദിഗ്രന്ഥങ്ങളിലെ കഥാസാരം അന്നെനിക്കു പറഞ്ഞുതരികയും അതിലെ കഥാപുരുഷന്മാർ ഇന്നിന്നവരാണ് രംഗത്തുവന്നു കളിക്കുന്നതു് എന്നദ്ദേഹം എനിക്കു പറഞ്ഞുതരികയും പതിവായിരുന്നു. അങ്ങനെയാണ് കഥകളിയിലുള്ള ഭ്രമം എനിയ്ക്കും ഉണ്ടായതു്.

ഉത്സവങ്ങളിൽ ചെന്നു ചാക്യാർക്കൂത്തും ഓട്ടൻതുള്ളലും കഥകളിയും കാണുവാനിടവന്നതോടുകൂടി ഞാനും സംസ്കൃതംവിട്ടു മലയാളം ഉപഭാഷയായി എടുത്തു. കാളേജിലെ വിദ്യാൎത്ഥികൾ നാടകം അഭിനയിക്കുമ്പോൾ ഞാനും വേഷം കെട്ടീട്ടുണ്ടു്. ചമ്പത്തിൽ മന്നാടിയാരുടെ ജാനകീപരിണയത്തിൽ ഞാൻ കെട്ടിയിരുന്നതു് ശൂൎപ്പണഖ ആയിരുന്നു.

പതിനാലാമത്തെ വയസ്സിലാണ് എൻെറ വേളി. എൻെറ ഹൃദയേശ്വരി എൻെറ ഒരു ബാല്യകാലസഖിയാണെന്നു പറയപ്പെടുന്നു. മേൽപറഞ്ഞ എഴുത്തുപള്ളിയിൽ ഞങ്ങൾ ഒന്നിച്ച് എഴുത്തിനിരുന്നതായി കാരണവന്മാർ പറയുന്നുണ്ടു്.

1902, 1903, 1904 ഇങ്ങനെ മൂന്നുകൊല്ലം വേണ്ടിവന്നു എനിക്കു മെട്രിക്കുലേഷൻ ചാടിക്കടക്കുവാൻ. ആദ്യത്തെ രണ്ടുകൊല്ലങ്ങളിൽ തോൽവി പററിയതു കണക്കിലായിരുന്നു. 1905-ൽ കാളേജിൽ ചേൎന്നു. പക്ഷേ എൻെറ ദേഹത്തിൽ ഉണ്ടായിരുന്ന ഒരുമാതിരി ചൊറിയുടെ ഉപദ്രവത്താൽ തുടൎന്നു പഠിപ്പാൻ തരമായില്ല. സീനിയർ എഫ്. എ-യ്ക്കു പഠിക്കുമ്പോൾ ഗവൎമ്മെൻറുജോലിക്ക് ഒരു ഹർജി അയച്ചു. ആർഡറും വന്നു. അങ്ങനെ പഠിപ്പു നിൎത്തേണ്ടിയും വന്നു.

9–ാംക്ലാസ്സു പഠിക്കുന്ന കാലത്തുതന്നെ വിദ്യാഭിവർദ്ധിനി, കവനകൗമുദി, കേരളപത്രിക, കേരളസഞ്ചാരി, നസ്രാണിദീപിക, കേരളൻ ഇവയിലെല്ലാം ഞാൻ ഒരു എഴുത്തുകാരൻ ആയിരുന്നു. എന്നാൽ അന്നത്തെ തൂലികാനാമം 'ശുകവളയ്യർ' എന്നായിരുന്നു.

എഫ്. എ–യ്ക്കു പഠിക്കുന്ന കാലത്താണു കല്ലേക്കുളങ്ങര ക്ഷേത്രത്തിൽവച്ച് എൻെറ ഒരു കഥകളിവേഷം അരങ്ങേററം ഉണ്ടായതു്. തോരണയുദ്ധത്തിൽ ഇന്ദ്രജിത്തു്. ആ വേഷം സാധാരണ പതിവില്ല. ഏതായാലും എൻെറ പോക്കുവിളിയും മററും കേമമായെന്നു പാലക്കാട്ടു രാജാ വിദ്വാൻ കോമ്പിഅച്ഛൻ അഭിപ്രായപ്പെടുകയും എനിക്കു സദസ്സിൽവെച്ചു രണ്ടുപാവു് ഓണപ്പുടവ തരികയുംചെയ്തു.

അന്നത്തെ എൻെറ അഭിനയം കണ്ട ഒരു വിദ്വാൻ ഇന്നും കോഴിക്കോട്ടു പേരെടുത്ത ഒരു ക്രിമിനൽ അഡ്വക്കേററായി ഉണ്ടു്. ഞാൻ കോഴിക്കോട്ടു ജോലിചെയ്യുമ്പോൾ അവിടത്തെ അഭിഭാഷകന്മാർ എന്നെ കഥകളി എന്നു പരസ്യമായി വിളിക്കുന്നതും ഞാൻ 'എന്താ വേണ്ടതു്?' എന്നു വിളികേട്ടു ചെല്ലുന്നതും അന്നൊരു വിനോദമായിരുന്നു. മൂന്നുകൊല്ലംമുമ്പു് ഒരിക്കൽ ഞാൻ കോഴിക്കോട്ടു കാര്യവശാൽ ചെന്നിരുന്നപ്പോഴും എന്നെ ഇപ്രകാരം കളിയാക്കിയതു ഞാൻ സന്തോഷപൂർവ്വം സ്മരിക്കുന്നു.

1942 ഒക്ടോബർമാസത്തിൽ ഞാൻ പെൻഷൻപററി. ഇപ്പോൾ സ്ഥിരതാമസം മദ്രാസ്സിലാണു്. ഇടയ്ക്കു ബോംബെയ്ക്കും കല്ക്കത്തയ്ക്കുംചെന്നു് അവിടെയുള്ള മക്കളൊന്നിച്ചു് ഒന്നും രണ്ടും മാസം താമസിച്ചുവരുന്നുണ്ടു്. മൂത്ത മകൻ എം. ഏ. പാസ്സായി "സ്റ്റേററ്സ് മാൻ" എന്ന പത്രത്തിൻെറ അസിസ്റ്റൻറു് എഡിററർ ആയിരിക്കുന്നു. കല്ക്കത്തയിൽ ഇപ്പോഴുള്ള രണ്ടാമത്തെ മകൻ എം. ഏ.

പാസ്സായി ബോംബെയിലെ ഒരു നാടകവേഷക്കാരനായ ശ്രീ പൃഥ്വിരാജിൻെറ സിക്രട്ടറിയാണ്'. മൂന്നാമത്തെ മകൻ മദ്രാസ്സയൂണിവേഴ്സിററിയിലാണ ജോലി. ഇങ്ങനെ ഉപായ കാലക്ഷേപം ചെയ്തുവരികയാണ്.

'അറം' എന്ന ഒരു ദോഷമുണ്ടെന്ന് എനിക്ക് അനുഭവത്തിൽനിന്നു മനസ്സിലായി കേരളപത്രികയുടെ 1932 അക്ടോബർ 15-ം 22-ം തീയതികളിലെ ലക്കങ്ങളിൽ "എൻെറ അനുഭവം" എന്നൊരു പ്രഹസനം ഞാൻ പ്രസിദ്ധപ്പെടുത്തിയിരുന്നു. അതു തിരുനാവായ വാദ്ധ്യാൻ മഠത്തിൽവെച്ച് ഒരു ദിവസം രാത്രി എനിക്കുണ്ടായ സംഭവങ്ങളെ ചിത്രീകരിച്ച് എഴുതിയതായിരുന്നു. 22-ാംതീയതി വന്ന പത്രത്തിൽ "ഞാൻ ഇപ്പോൾ പോവുന്നതു പെരുന്തൽമണ്ണയ്ക്കാണ്. തിരുമനസ്സിലെ വിരോധമില്ലെങ്കിൽ ഞാനും ഒന്നിച്ചു വരാം." എന്നൊരു വാചകവുമുണ്ടായിരുന്നു. ആ 22-ാംതീയതി വൈകുന്നേരം മേലധികാരത്തിൽനിന്ന് എനിക്ക കല്പനകിട്ടി, എന്നെ കോഴിക്കോട്ടുനിന്നു പെരുന്തൽമണ്ണയ്ക്ക മാററിയതായി.

എന്നാൽ നാടകത്തിൽ ഞാൻ പോയതു പെരുന്തൽമണ്ണയ്ക്കല്ല പോത്തനൂർക്കാണ്. ആ സ്ഥിതിക്ക് ഈ മാററം ദുർബ്ബലപ്പെടുത്തേണ്ടതല്ലേ എന്നു കാണിച്ചു തിങ്കളാഴ്ച രാവിലെ ഹർജി കൊടുക്കുകയും ആ മാററം ദുർബ്ബലപ്പെടുത്തുകയും ചെയ്തു. എങ്കിലും സ്ഥാനഭ്രംശം ഉണ്ടായി. ഒരു കോടതിയിൽനിന്ന് ആ വളപ്പിലുള്ള മറെറാരു കോടതിക്ക്. അത്രമാത്രം. അടുത്തലക്കം പത്രികയിൽ ഞാൻ രേഖപ്പെടുത്തി "കാടേ ഗതി നമുക്ക്" എന്നെഴുതിയ കോട്ടയം തമ്പുരാനും "കുലമിതരുതിവന്നിതു" എന്നെഴുതിയ ഉണ്ണായിവാര്യരും "ഹന്ത താഴുന്നു താഴുന്നു താഴുന്നു കഷ്ടം" എന്നെഴുതിയ കുമാരനാശാനും മററും അറം വന്നതിൽ ആശ്ചര്യമില്ലെന്നും, അതുകൊണ്ടായിരിക്കാം തുഞ്ചത്തു

ഗ്ഗുരുക്കൾ രാമായണാദി ഗ്രന്ഥങ്ങളെ കിളിയെക്കൊണ്ടു പറയിപ്പിച്ചതു് എന്നും വിചാരിക്കുന്നതിൽ അസാംഗത്യ മില്ലെന്നും.

അമ്പത്തിമൂന്നാമത്തെ വയസ്സിൽ വിദ്യാർത്ഥികളുടെ വിഃനാദത്തിന്നായി 'ലളിതപൂതനയും' ബകവധത്തിൽ ആശാരിയും നളചരിതത്തിൽ കാട്ടാളനുമായി അരങ്ങേറു കയുണ്ടായി. അന്നത്തെ അദ്ധ്യക്ഷൻ പറയുകയുണ്ടായി: കോട്ടയം തമ്പുരാൻ അമ്പത്തിരണ്ടാംവയസ്സിൽ ഉർവ്വശി കെട്ടി സാമൂതിരിയെ രസിപ്പിച്ചു എന്നു് ഐതിഹ്യമുണ്ടെ ന്നും അതുപോലെ തൻെറ ഗ്രന്ഥസ്ഥൻ അമ്പത്തിമൂന്നാംവയ സ്സിൽ ലളിതപൂതനകെട്ടി അരങ്ങു തകത്തിരിക്കുന്നു എന്നും.

ക്ഷേത്രങ്ങളിൽ ചെന്നു തൊഴുതുവരുന്നതു് എൻെറ നിത്യതയിൽ പെട്ടതാണു്. രണ്ടു പ്രാവശ്യം കാശി, ഗയ, പ്രയാഗ് എന്ന പുണ്യസ്ഥലങ്ങളിൽ ചെന്നു സ്നാനാ ദികൾ ചെയ്തിട്ടുണ്ടു്. നാസിക്, ജഗന്നാഥ്പുരി, ഭദ്രാ ചലം ഈ പുണ്യക്ഷേത്രങ്ങളും ദർശനം ചെയ്തിട്ടുണ്ടു്. വാർദ്ധക്യസഹജമായ ക്ഷീണംനിമിത്തം ഇപ്പോൾ ദൂരയാത്ര യെല്ലാം ചുരുക്കേണ്ടിവന്നിരിക്കുന്നു.

---

ആസാദ് പ്രസ്സ്, കൊല്ലം.

# ഒരു 'കഥകളി'

"എഫ്. ഏ—യ്ക്കു പഠിക്കുന്ന കാലത്താണ് കല്ലേക്കുളങ്ങര
ത്തിൽവച്ച് എൻെറ ഒരു കഥകളിവേഷം അരങ്ങേററം ഉണ
തോരണയുദ്ധത്തിൽ ഇന്ദ്രജിത്ത്. ആ വേഷം സാധാരണ പ
ഏതായാലും എൻെറ പോക്കുവിളിയും മററും കേമമായെന്ന് പ
രാജ വിദ്വാൻ കോമ്പിയച്ഛൻ അഭിപ്രായപ്പെടുകയും എനിക്ക
സ്സിൽവച്ച് ഓണപ്പുടവ തരികയുംചെയ്തു...ഞാൻ കോഴിക്കോട്ടു ജോല
ചെയ്യുമ്പോഠം അവിടത്തെ അഭിഭാഷകന്മാർ എന്നെ 'കഥകളി' എന്നു
പരസ്യമായി വിളിക്കുന്നതും ഞാൻ 'എന്താ വേണ്ടതു്?' എന്നു വിളി
കേട്ട് ചെല്ലുന്നതും അന്നൊരു വിനോദമായിരുന്നു...അമ്പത്തിമൂന്നാ
ത്തെ വയസ്സിൽ വിദ്യാത്ഥികളുടെ വിനോദത്തിനായി 'ലളിതപൂതന'
യും ബകവധത്തിൽ ആശാരിയും നളചരിതത്തിൽ കാട്ടാളനുമായി അ
ങ്ങേറുകയുണ്ടായി. അന്നത്തെ അദ്ധ്യക്ഷൻ പറഞ്ഞു:—കോട്ടയത്തു
തമ്പുരാൻ അമ്പത്തിരണ്ടാം വയസ്സിൽ ഉൎവ്വശികെട്ടി സാമൂതിരിയെ
രസിപ്പിച്ചു എന്ന് ഐതിഹ്യമുണ്ടെന്നും, അതുപോലെ തൻെറ ഗൃഹ
സ്ഥൻ അമ്പത്തിമൂന്നാം വയസ്സിൽ ലളിതപൂതന കെട്ടി അരങ്ങു തക
ത്തിരിക്കുന്നു എന്നും."

—ഗ്രന്ഥകാരൻ

"...കേരളീയനൃത്യകലകളുടെ അഗ്രിമസ്ഥാനത്തു വിലസുന്നതും
പശ്ചാത്യരാജ്യക്കാരെപ്പോലും ആസ്വാദനവാരിധിയിൽ അവഗാഹ
നംചെയ്തതുമായ കഥകളി എന്ന വിശിഷ്ടകലയിലൂടെ ജീവിതം നയി
ച്ചിട്ടുള്ള കേരളീയനടന്മാരുടെ ജീവചരിത്രം രചിക്കുവാൻ ശ്രീ അനന്ത
സുബ്രഹ്മണ്യത്തെപ്പോലെ അപൂൎവ്വം സാഹിത്യകാരന്മാർ മാത്രമേ നമു
ക്കുള്ളൂ...ഉദ്ദേശം എഴുപതു വർഷങ്ങളോളമായി കഥകളിസദസ്സുകളിൽ
അനുഭവസമ്പത്തു നേടിയ നാട്യപ്രണയിയും ആസ്തികനുമായ ഇ
വന്ദ്യവയോധികൻെറ ഈ പരിശ്രമം കൈരളിക്കും കഥകളിപ്രേമി
കഠംക്കും ഒരു മികച്ച നേട്ടമാണ്."

— ഗ്രന്ഥാലോകം